# മുണ്ഡകോപനിഷത്തു്

(ശാങ്കരഭാഷ്യസഹിതം.)

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

പ്രകാശകന്മാർ:

**സദാനന്ദ പ്രസ്സ്** (Reg:)

സദാനന്ദപുരം.

1-ാംപതിപ്പ് കോപ്പി 2000

വില: 20 രൂപ.

1993

# മുഖവുര

യശശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. ഏ; ബി. എൽ - ഉം ശ്രീ. മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാനിടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ചു് പ്രസ്തുത ദശോപനിഷത്തുകളുടേയും മഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിന്റെ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോൾ പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികൾക്കു് പ്രയോജനപ്പെടുമെന്നു് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങൾ പഠിക്കുന്നതിനു് താല്പര്യവും വിലയ്ക്കു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസ്സ് (Regd)
സദാനന്ദപുരം.

# മുണ്ഡകോപനിഷത്തു്.

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ! ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ! സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഭാഷ്യം — 'ഓം ബ്രഹ്മാദേവാനാം' എന്നു തുടങ്ങുന്ന ഇതു് ആഥർവ്വണോപനിഷത്താകുന്നു. ഇതിനു്, വിദ്യാസമ്പ്രദായപ്രവർത്തകന്മാർ ഗുരുശിഷ്യപരമ്പരയായി ഉപദേശിച്ചും ഗ്രഹിച്ചും വന്നിട്ടുള്ളതാണെന്നുള്ളതുമാത്രമേ, പുരുഷസംബന്ധമുള്ളവെന്നും, അതിനാൽ, ഇതു പുരുഷനിർമ്മിതമാകയാൽ വിശ്വസിക്കാവുന്നതല്ലെന്നു വിചാരിക്കേണ്ടെന്നും ഉള്ള അഭിപ്രായത്തിൽ വിദ്യയെ സ്തുതിക്കുന്നതിനായി ആ പാരമ്പര്യരൂപമായ സംബന്ധത്തെ ആദ്യംതന്നെ തനിയേപറയുന്നു. ഇങ്ങനെ, മഹാന്മാർ, പരമപുരുഷാർത്ഥസാധനമായി, വളരെ ആയാസപ്പെട്ടു ലഭിച്ചതാണല്ലോ ഈ ബ്രഹ്മവിദ്യ എന്നു, ശ്രോതാക്കളുടെ ബുദ്ധിക്കു വിദ്യയെക്കുറിച്ചു ബഹുമാനവും വിദ്യാഗ്രഹണത്തിൽ അഭിരുചിയും തോന്നുവാനായിട്ടാണു വിദ്യയെ പുകഴ്ത്തുന്നതു്. സ്തുതികൊണ്ടു് അഭിരുചിതോന്നിയാൽ ആളുകൾ ആദരപൂർവ്വം വിദ്യയിൽ പ്രവർത്തിക്കുമല്ലോ. പ്രയോജനത്തോടു വിദ്യയ്ക്കുള്ള സാധ്യസാധനഭാവരൂപമായ സംബന്ധത്തെ — അതായതു്, വിദ്യപ്രയോജനത്തിന്റെ സാധനവും, പ്രയോജനം വിദ്യയുടെ സാധ്യവുമാണെന്നുള്ളതിനെ — 'ഭിദ്യതേ ഹൃദയഗ്രന്ഥിഃ' ഇത്യാദികൊണ്ടു പിന്നാലേ പറയും, ഇവിടെ, അപരമെന്നു വിളിക്കപ്പെടുന്നതും ഋഗ്വേദാദിലക്ഷണവും, ഇന്നതു ചെയ്യണം, ഇന്നതുചെയ്യുകൂടാ എന്നിങ്ങനെയുള്ള വിധിനിഷേധങ്ങളിൽമാത്രം താല്പര്യമുള്ളതുമായ വിദ്യ, അവിദ്യാദിദോഷങ്ങളെ നീക്കുന്നതല്ലെന്നുള്ളതു്, പരാപരവിദ്യകളുടെ ഭേദം കാണിച്ചതിന്റെശേഷം 'അവിദ്യായാമന്തരേവർത്തമാനാഃ' ഇത്യാദികൊണ്ടു തനിയേതന്നെ പറഞ്ഞിട്ടു്, അതുപോലെ, പരബ്രഹ്മപ്രാപ്തിക്കു സാധനവും സാധനങ്ങളെക്കൊണ്ടു

സാധിക്കേണ്ടതായ എല്ലാ വിഷയങ്ങളിലും വൈരാഗ്യത്തോടു കൂടി ഗുരുപ്രസാദംകൊണ്ടു ലഭിക്കേണ്ടതുമായ ബ്രഹ്മവിദ്യയെ, 'പരീക്ഷ്യലോകാൻ' ഇത്യാദികൊണ്ടുപറയുന്നു. 'ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി' എന്നും 'പരാമൃതാഃപരിമുച്യന്തിസർവേ' എന്നും, ഒന്നിലധികം പ്രാവശ്യം, പ്രയോജനത്തേയും പറയുന്നുണ്ട്.

എല്ലാ ജ്ഞാനത്തിലും എല്ലാ ആശ്രമികൾക്കും അധികാരമുണ്ടെങ്കിലും, സന്ന്യാസത്തോടുകൂടിയിരുന്നാൽ മാത്രമേ ബ്രഹ്മവിദ്യ മോക്ഷസാധനമാകയുള്ളു എന്നും, കർമ്മത്തോടുകൂടിയ ബ്രഹ്മവിദ്യ മോക്ഷസാധനമാകയില്ലെന്നും, വേദംതന്നെ, 'ഭൈക്ഷ്യചര്യാം ചരന്തഃ' എന്നും 'സംന്യാസയോഗാത്' എന്നും പറഞ്ഞുകാണിക്കുന്നുണ്ട്. എന്നുതന്നെയുമല്ല, വിദ്യയും കർമ്മവുംകൂടി ഒരുമിച്ച് ഒരിടത്തിരിക്കയുമില്ല. ഞാൻ കർത്താവല്ലാത്ത ബ്രഹ്മമാകുന്നു എന്നുള്ള ജ്ഞാനവും, 'ഞാൻ ചെയ്യുന്നു' എന്നുള്ള വിചാരവും പരസ്പരവിരുദ്ധങ്ങളാണല്ലോ. അതിനാൽ ബ്രഹ്മവും ആത്മാവും ഒന്നാണെന്നുള്ള ജ്ഞാനത്തോടുകൂടി കർമ്മത്തെ സമ്പാദിക്കുന്നതിനു സ്വപ്നത്തിൽപോലും സാധിക്കയില്ല. വിദ്യയ്ക്ക് കാലവിശേഷത്തിൻെറയോ, നിയതമായ നിമിത്തത്തിൻെറയോ, അപേക്ഷ ഇല്ലാത്തതുകൊണ്ട്, ബ്രഹ്മാത്മൈകത്വത്തെ വിസ്മരിക്കുന്ന അവസരത്തിൽ വിദ്യയുള്ളവനും കർമ്മം ചെയ്യാവുന്നതാണെന്നും അങ്ങനെ വിദ്യാകർമ്മങ്ങൾക്കു സമുച്ചയം സംഭവിക്കുമെന്നും, വാദിക്കുവാൻ തരമില്ല. ഗൃഹസ്ഥന്മാരായ അംഗിരസ്സു മുതലായവർ വിദ്യാസമ്പ്രദായപ്രവർത്തകന്മാരായിരുന്നു എന്നും മററുമുള്ള ലിങ്ഗം ബലമേറിയ ന്യായത്തെ ബാധിക്കുന്നതിനുത്സാഹിക്കയില്ല. ഇരുട്ടും വെളിച്ചവും ഒരിടത്തു വരുത്തുന്നതിനു നൂറുവിധികൊണ്ടുപോലും സാധിക്കയില്ലല്ലോ; പിന്നെയാണോ വെറും ലിങ്ഗങ്ങളെക്കൊണ്ട്?

ഇങ്ങനെ സംബന്ധവും പ്രയോജനവും പറഞ്ഞിട്ടുള്ള ഈ ഉപനിഷത്തിന്, വിസ്തരമില്ലാത്ത ഒരു വിവരണം ആരംഭിക്കുന്നു:— ഈ ബ്രഹ്മവിദ്യ, പ്രേമത്തോടുകൂടി ശ്രദ്ധാഭക്തിപുരസ്സരംതന്നെ ആശ്രയിക്കുന്നവരുടെ, ഗർഭവാസം, ജന്മം, ജര, രോഗങ്ങൾ മുതലായ അനർത്ഥസമൂഹങ്ങളെ ശിഥിലമാക്കുകയും,

അവരെ പരബ്രഹ്മപ്രാപ്തിക്കു സഹായിക്കയും, അവിദ്യ മുതലായ സംസാരകാരണത്തെ തീരെ നശിപ്പിക്കയും ചെയ്യുന്നതിനാൽ ആണ് ഇതിനെ ഉപനിഷത്തെന്നു പറയുന്നത്, 'ഉപ' 'നി' എന്ന ഉപസർഗ്ഗങ്ങൾ മുമ്പിലുള്ള 'സദ്' ധാതുവിനു്, ഇപ്രകാരമാണ് അർത്ഥത്തെ സ്മരിച്ചിട്ടുള്ളത്. ഉപനിഷത് എന്ന ശബ്ദത്തിൻെറ മുഖ്യാർത്ഥം ബ്രഹ്മവിദ്യയാണെങ്കിലും അതിനെ പ്രതിപാദിക്കുന്ന ഗ്രന്ഥത്തെയും ലക്ഷണകൊണ്ടു് ആ ശബ്ദം പ്രതിപാദിക്കുന്നു.

മന്ത്രം — ബ്രഹ്മാദേവാനാം പ്രഥമഃ സംബഭൂവ;
വിശ്വസ്യകർത്താ ഭുവനസ്യഗോപ്താ
സ ബ്രഹ്മവിദ്യാം സർവവിദ്യാപ്രതിഷ്ഠാ-
മഥർവായ ജ്യേഷ്ഠപുത്രായ പ്രാഹ. 1

ബ്രഹ്മാ = ബ്രഹ്മാവ്
ദേവാനാം = ദേവന്മാരിൽവച്ച് = ഇന്ദ്രാദികളിൽ വച്ച്
പ്രഥമഃ = പ്രഥമനായി = പ്രധാനനായി (അ) ആദ്യനായി
സംബഭൂവ = സംഭവിച്ചു = ശുക്ലശോണിതസംയോഗം കൂടാതെ തനിയേതന്നെ ആവിർഭവിച്ചു.
വിശ്വസ്യ = വിശ്വത്തിൻെറ = എല്ലാ ജഗത്തിൻേറയും
കർത്താ = കർത്താവും = ഉല്പാദകനും
ഭുവനസ്യ = ഭുവനത്തിൻെറ = ഉല്പന്നമായ ജഗത്തിൻെറ
ഗോപ്താ = ഗോപ്താവും പാലകനും ആയ
സഃ = അവൻ = ആ ബ്രഹ്മാവ്
സർവവിദ്യാപ്രതിഷ്ഠാം = എല്ലാ വിദ്യകൾക്കും ആശ്രയഭൂതമായ
ബ്രഹ്മവിദ്യാം = ബ്രഹ്മവിദ്യയെ = പരമാത്മാവിനെ സംബന്ധിച്ച വിദ്യയേ
ജ്യേഷ്ഠപുത്രായ = ജ്യേഷ്ഠപുത്രനായ
അഥർവായ = അഥർവന്നു്
പ്രാഹ = പറഞ്ഞുകൊടുത്തു

ഭാഷ്യം--ബ്രഹ്മവിദ്യ=ബ്രഹ്മത്തെ (പരമാത്മാവിനെ) സംബന്ധിച്ച വിദ്യ. 'യേനാക്ഷരം പുരുഷം വേദസത്യം' (അക്ഷരനം സത്യനമായ പുരുഷനെ അറിയുന്നതിന്ന സാധനമായ) എന്ന വിദ്യയ്ക്കു വിശേഷണം ചേൎത്തിട്ടുള്ളതുകൊണ്ടു് അതു പരമാത്മാവിനെ സംബന്ധിച്ചതുതന്നെയാണു് ആദ്യമുണ്ടായ ബ്രഹ്മാവു പറഞ്ഞതായതുകൊണ്ടും അതിനെ ബ്രഹ്മവിദ്യ എന്ന പറയാം. സൎവ്വവിദ്യാപ്രതിഷ്ഠ= സൎവ്വവിദ്യകളും വെളിപ്പെടുന്നതിന്ന ഹേതുവായതുകൊണ്ടു് എല്ലാവിദ്യകൾക്കും ആശ്രയഭൂതമായിട്ടുള്ളതു്. എല്ലാവിദ്യകളേക്കൊണ്ടും അറിയേണ്ടവസ്തുവിനെ ഇതുകൊണ്ടറിയുന്ന എന്നുള്ള അൎത്ഥവും ഇതിനുപറയാം. 'യേനാശ്രുതം ശ്രുതം ഭവതി, അമതം മത, മവിജ്ഞാതം വിജ്ഞാതം' (ഏതു ജ്ഞാനംകൊണ്ടു്, കേൾക്കാത്തതു കേട്ടതായും, സങ്കല്പിക്കാത്തതു സങ്കൽപിച്ചതായും, അറിയാത്തതു് അറിഞ്ഞതായും തീരുന്നുവോ,) എന്ന ശ്രുതി, ഈ അർത്ഥം പറയുന്നതിന്ന പ്രമാണമാകുന്നു.

ബ്രഹ്മാവു്, ധർമ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം ഇവയാൽ മറ്റുള്ളവരെ എല്ലാവരേയും അതിശയിക്കുന്നതുകൊണ്ടു് ഇന്ദ്രാദിദേവന്മാരുടെ കൂട്ടത്തിൽ ഗുണങ്ങളെക്കൊണ്ടു പ്രധാനനായിട്ടു്, അല്ലെങ്കിൽ എല്ലാദേവന്മാർക്കും മുമ്പേ, ശുക്ലശോണിത സംയോഗംകൂടാതെ തനിയേതന്നെ ആവിർഭവിച്ചു. സംസാരികളായ മററുള്ളവർ, ജനിക്കുന്നതുപോലെ, പുണ്യപാപങ്ങൾക്കധീനനായിട്ടും, ശുക്ലശോണിതസംയോഗംകൊണ്ടും ജനിക്കുകയല്ല ബ്രഹ്മാവു ചെയ്തതു്. ''യോ ʃ സാവതീന്ദ്രിയോ ʃ ഗ്രാഹ്യഃ സൂക്ഷ്മോ ʃ വ്യക്തഃ സനാതനഃ സൎവ്വഭൂതമയോ ʃ ചിന്ത്യഃ സ ഏഷ സ്വയമുദ്ബഭൗ'' (അതീന്ദ്രിയനും, മനസ്സുകൊണ്ടുപോലും ഗ്രഹിക്കുവാൻ കഴിയാത്തവനും, സൂക്ഷ്മസ്വരൂപനും, അവ്യക്തനും സനാതന(ശാശ്വത)നും, സൎവ്വഭൂതമയനും, അചിന്ത്യനുമായിട്ടുള്ള ഇവൻ, തനിയേ—ശുക്ലശോണിതസംയോഗം കൂടാതെ— ആവിർഭവിച്ചു) എന്നുള്ള സ്മൃതി ഇതിന്ന പ്രമാണമാകുന്നു. സർവ ജഗത്തിന്റേയും ഉൽപ്പാദകനും, ഉൽപ്പന്നമായ ജഗത്തിന്റെ പാലകനും ആയതുകൊണ്ടു, പ്രഖ്യാതമായ മഹത്വത്തോടുകൂടിയ ആ ബ്രഹ്മാവു, സൎവ്വവിദ്യകൾക്കും ആശ്രയഭൂതയായ ബ്രഹ്മവിദ്യയെ ജ്യേഷ്ഠപുത്രനായ അഥർവാവിന്നുപദേശിച്ചുകൊടുത്തു. ബ്രഹ്മാവിന്ന പലപ്രകാരത്തിലുള്ള സൃഷ്ടികളുള്ളവ

യിൽ ഒരു പ്രകാരത്തിലുള്ള സൃഷ്ടിയുടെ ആദ്യം സൃഷ്ടിക്കപ്പെട്ടതിനാലാണു്, അഥർവാവു ജ്യേഷ്ഠനായതു്.

മന്ത്രം — അഥർവണേ യാം പ്രവദേത ബ്രഹ്മാ ഽ-
ഥർവാ താം പുരോവാചാംങ്ഗിരേ ബ്രഹ്മവിദ്യാം;
സ ഭാരദ്വാജായ സത്യവഹായ പ്രാഹ;
ഭാരദ്വാജോ ഽങ്ഗിരസേ പരാവരാം.

| | |
|---|---|
| യാം | = യാതൊന്നിനെ |
| ബ്രഹ്മാ | = ബ്രഹ്മാവു് |
| 1 അഥർവണേ | = അഥർവാവിനു് |
| പ്രവദേത | = പറഞ്ഞുകൊടുത്തുവോ, |
| താം ബ്രഹ്മവിദ്യാം | = ആ ബ്രഹ്മവിദ്യയെ |
| അഥർവാ | = അഥർവാവു് |
| പുരാ | = പണ്ടു് |
| അങ്ഗിരേ | = അങ്ഗിരു് എന്നു പറയുന്ന ആൾക്കു് |
| ഉവാച | = പറഞ്ഞുകൊടുത്തു. |
| സഃ | = ആ അങ്ഗിരു് |
| ഭാരദ്വാജായ | = ഭരദ്വാജഗോത്രത്തിലുള്ള |
| സത്യവഹായ | = സത്യവഹനു് |
| പ്രാഹ | = ഉപദേശിച്ചു. |
| ഭാരദ്വാജഃ | = ഭാരദ്വാജൻ |
| (താം)പരാവരാം | = ആ പരാവരയേ = മൂത്തവരിൽ മൂത്തവരിൽനിന്നു് ഇളയവർ ഗ്രഹിച്ചുപോന്നിട്ടുള്ള ആ വിദ്യയെ |
| അങ്ഗിരസേ | = അങ്ഗിരസ്സിനു |
| (പ്രാഹ) | = ഉപദേശിച്ചു. |

ഭാഷ്യം — ബ്രഹ്മാവിൻെറ ഉപദേശത്താൽ തനിക്കു് ലഭിച്ച ബ്രഹ്മവിദ്യയെ അഥർവാവു പണ്ടു് അങ്ഗിരു് എന്നു പറയുന്ന ആളിനു് ഉപദേശിച്ചുകൊടുത്തു.

ആ അങ്ഗിരു് ഭരദ്വാജഗോത്രത്തിലുള്ള സത്യവഹൻ എന്ന ആൾക്കു പറഞ്ഞുകൊടുത്തു. ഇപ്രകാരം മുമ്പുമുമ്പുള്ളവരി

1 ഈ ശബ്ദം 'അ'കാരാന്തമായും 'ന'കാരാന്തമായും ഉണ്ടു്.

ൽനിന്നു പിമ്പുള്ളവർക്കു ലഭിച്ചുവന്നതുകൊണ്ടോ, അല്ലെങ്കിൽ ഉൽകൃഷ്ടങ്ങളും അപകൃഷ്ടങ്ങളുമായ എല്ലാ വിദ്യകളുടേയും വിഷയങ്ങളിൽ വ്യാപിക്കുന്നതുകൊണ്ടോ പരാവര എന്നു വിളിക്കപ്പെടുന്ന, ആ വിദ്യയെ ഭാരദ്വാജൻ, തന്റെ ശിഷ്യനോ പുത്രനോ ആയ അങ്ഗിരസ്സിനുപദേശിച്ചു. 2

മന്ത്രം—ശൗനകോ ഹ വൈ മഹാശാലോ ʃ ങ്ഗിരസം
വിധിവദുപസന്നഃ പപ്രച്ഛ:--
കസ്മിൻ നു ഭഗവോ വിജ്ഞാതേ
സർവമിദം വിജ്ഞാതം ഭവതീതി. 3

| | |
|---|---|
| 1 മഹാശാലഃ | = മഹാശാലനായ = വലിയ ഗൃഹസ്ഥനായ |
| ശൗനകഃ | = ശുനകന്റെ പുത്രൻ |
| അങ്ഗിരസം | = അങ്ഗിരസ്സിനെ |
| വിധിവത് | = ശാസ്ത്രവിധിയനുസരിച്ച് |
| ഉപസന്നഃ | = ഉപസന്നനായിട്ട് = ഉപഗമിച്ചിട്ട് |
| പപ്രച്ഛ ഹ വൈ | = ചോദിച്ചുപോൽ |
| ഭഗവഃ | = അല്ലയോ ഭഗവാനേ! |
| കസ്മിൻ | = ഏതൊരു വസ്തു |
| വിജ്ഞാതേ | = വിജ്ഞാതമായാൽ = അറിയപ്പെട്ടാൽ |
| ഇദം സർവം | = ഇതെല്ലാം = അറിയാനുള്ളതെല്ലാം |
| വിജ്ഞാതം | = വിജ്ഞാതമായി = അറിഞ്ഞതായി |
| ഭവതി? | = തീരും? |
| ഇതി | = എന്ന് |

ഭാഷ്യം--മഹാഗൃഹസ്ഥനായ ശൗനകൻ ഭാരദ്വാജന്റെ ശിഷ്യനായ അങ്ഗിരസ്സെന്ന ആചാര്യനെ 'സമിൽപാണിഃ' എന്ന ശാസ്ത്രവിധിയനുസരിച്ചുപഗമിച്ചിട്ടു ചോദിച്ചു. ഇവിടെ ഉപഗമിക്കുക എന്ന ക്രിയയ്ക്ക്, വിധിപോലേ എന്ന വിശേഷണം ചേർത്തിരിക്കുന്നതിനാൽ, ശൗനകനും അങ്ഗിരസ്സിനും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തിനുമുമ്പ്, പണ്ടുള്ളവർക്ക്, ആചാര്യനെ ഉപസദിക്കുന്നത് ഇന്നവിധംതന്നെയായിരിക്കണ

1 വലിയ യജ്ഞശാലകളുള്ളവൻ എന്ന് അക്ഷരാർത്ഥം.

മെന്നു നിയമമില്ലായിരുന്നു എന്നു തോന്നുന്നു. ഇതാണുമര്യാദ എന്നുകാണിപ്പാനോ, മദ്ധ്യദീപികാന്യായേന, മുമ്പുള്ളവർ വിധിപ്രകാരം ഉപസദിച്ചിട്ടുണ്ടെന്നും ഇനിയുള്ളവരും അങ്ങനെ ചെയ്യേണ്ടതാണെന്നും നമ്മേ ധരിപ്പിപ്പാൻ കൂടിയോ ആണു് ആ വിശേഷണം. നാം മുതലായവരും ശാസ്ത്രപ്രകാരം തന്നെ ഉപസദിക്കണമെന്നുള്ളതാണല്ലോ ശ്രുതിയുടെ ഇഷ്ടം. ശൗനകൻ ചോദിച്ചതെന്തെന്നാൽ:- അല്ലയോ ഭഗവാനേ! ''ഏതിനെ അറിഞ്ഞാലാണു് അറിയേണ്ടതെല്ലാം അറിഞ്ഞതായിത്തീരുന്നതു്?'' ഒന്നിനെ അറിഞ്ഞാൽ സർവജ്ഞനായിത്തീരുമെന്നു ശിഷ്ടന്മാർ പറഞ്ഞുകേട്ടിട്ടുള്ള ശൗനകൻ, ആ ഒന്നു് ഏതാണെന്നു അറിയുവാൻ ആഗ്രഹിച്ചുകൊണ്ടു്, 'കസ്മിൻ'' ഇത്യാദി വിതക്കത്തോടുകൂടി ചോദിച്ചതാണു്. അല്ലെങ്കിൽ, ലോകസാമാന്യദൃഷ്ട്യാ അറിഞ്ഞുകൊണ്ടുതന്നെയാണു് ശൗനകൻ ചോദിച്ചതെന്നുതന്നെ ഇരിക്കട്ടെ. ലോകത്തിൽ സ്വർണ്ണം മുതലായവയുടെ പലവിധത്തിലുള്ള പല ശകലങ്ങളെ, അവയിലെല്ലാമുള്ള സുവർണ്ണത്വം മുതലായതു് ഒന്നുതന്നെ എന്നറിയുന്നതുകൊണ്ടു്, സുവർണ്ണം മുതലായതെന്നു ലൗകികന്മാർ അറിയുന്നുണ്ടല്ലോ. അതുപോലെ, ഒന്നിനേ അറിഞ്ഞാൽ എല്ലാം അറിഞ്ഞതായിവരത്തക്കവിധത്തിൽ, ജഗത്തിനുള്ള ഭേദങ്ങൾക്കെല്ലാം പൊതുവായി ഒരു കാരണമുണ്ടോ? എന്നു ചോദിക്കുന്നു.

ഇവിടെ ഒരാക്ഷേപത്തിനു വകയുണ്ടു്.-ഒരു വസ്തുവിനെപ്പററി അറിഞ്ഞിട്ടില്ലാതിരിക്കുമ്പോൾ, അങ്ങനെ ഒരു വസ്തു ഉണ്ടോ? എന്നാണു ചോദിക്കേണ്ടതു്, അല്ലാതെ, 'ഏതിനെ അറിഞ്ഞാൽ' എന്നല്ല. ഉണ്ടെന്നറിഞ്ഞതിൻെറശേഷമേ''ഏതിനെ അറിഞ്ഞാൽ'' എന്നുള്ളചോദ്യം ശരിയാകയുള്ളു.

സമാധാനം--ഒന്നിനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞതായി വരത്തക്കവണ്ണമുള്ള ഒരു വസ്തുവുണ്ടോ? ഉണ്ടെങ്കിൽ, അതേതാണു്? എന്നാണു പ്രശ്നകർത്താവുചോദിക്കുവാനുദ്ദേശിക്കുന്നതു്. എന്നാൽ, അങ്ങനെ വിസ്തരിച്ചുചോദിക്കുകയാണെങ്കിൽ വളരെ അക്ഷരങ്ങൾ ഉച്ചരിക്കേണ്ടിവരും. അതിനുള്ള ആയാസത്തെ ഭയന്നു്, ചുരുക്കി, ഏതൊന്നിനെ അറിഞ്ഞാലാണു സർവവിത്തായിത്തീരുന്നതു്? എന്നു ചോദിക്കുന്നു എന്നു വരാവുന്നതാണു്.

മന്ത്രം--തസ്മൈ സഹോവാച:-ദ്വേ വിദ്യേവേദിതവ്യേ
ഇതിഹസ്മ യദ്ബ്രഹ്മവിദൊ വദന്തി,പരാചൈവാപരാച. 4

| | |
|---|---|
| തസ്മൈ | = അവന്ന് = ശൗനകന്ന് |
| സഃ | = അവൻ = അങ്ഗിരസ്സ് |
| ഉവാചഹ | = പറഞ്ഞുകൊടുത്തുപോൽ:- |
| ദ്വേവിദ്യേ | = രണ്ടുവിദ്യകൾ |
| വേദിതവ്യേ | = അറിയപ്പെടേണ്ടതാകുന്നു |
| ഇതിഹസ്മ | = ഇപ്രകാരമാണ് |
| യദ്ബ്രഹ്മവിദഃ വദന്തി | = ബ്രഹ്മവിത്തുകൾ പറയുന്നത്. |
| തേ | = ആ വിദ്യകൾ |
| പരാ ച ഏവ | = പരയും |
| അപരാ ച | = അപരയും ആകുന്നു, |

ഭാഷ്യം--ആ ശൗനകന്, അങ്ഗിരസ്സുപറഞ്ഞുകൊടുത്തുപോൽ:-രണ്ടുവിദ്യകൾ അറിയപ്പെടേണ്ടവയായുണ്ടെന്ന്,വേദാർത്ഥത്തെ അറിയുന്ന പരമാർത്ഥജ്ഞാനികൾ പറയുന്നു. അവയിൽ ഒന്ന് ''പര''എന്നു പേരുള്ള പരമാത്മവിദ്യയും,മറേറത്, ധർമ്മാധർമ്മങ്ങളുടെ സാധനങ്ങളേയും ഫലങ്ങളേയും സംബന്ധിച്ചുള്ള അപരവിദ്യയുമാകുന്നു.

ഇവിടെ ഏതറിഞ്ഞാൽ ആണു സർവജ്ഞനായിത്തീരുന്നത്? എന്നാണു ശൌനകൻ ചോദിച്ചത്. അതിനുത്തരമല്ലേ പറയേണ്ടത്? ദ്വേവിദ്യേ ഇത്യാദി അങ്ഗിരസ്സുപറയുന്നത് ചോദിച്ചതിൻെറ ഉത്തരമല്ലല്ലോ, എന്ന് ഒരു ആക്ഷേപം ഉണ്ടാവാം. എന്നാൽ ആ ദോഷാരോപണം ശരിയല്ല. ഉത്തരം പറയുന്നതിനു ക്രമത്തിൻെറ അപേക്ഷയുണ്ട്. അപരവിദ്യ എന്നുപറയുന്നത് അവിദ്യയാണല്ലൊ. അതിൻെറ വിഷയം അറിഞ്ഞതിൻെറശേഷം, അത്, പരമാർത്ഥജ്ഞാനമല്ലെന്നു പറഞ്ഞു നിരാകരിക്കപ്പെടേണ്ടതാകുന്നു. പൂർവ്വപക്ഷത്തെ നിരാകരിച്ചിട്ടുവേണം സിദ്ധാന്തത്തെ പറയുവാൻ എന്നാണല്ലോ ന്യായം.

മന്ത്രം--തത്രാപരാ:--ഋഗ്വേദോ, യജുർവേദഃ, സാമവേദോ, ഽഥർവവേദഃ ശിക്ഷാ, കല്പോ, വ്യാകരണം, നിരുക്തം, ഛന്ദോ, ജ്യോതിഷമിതി; അഥ പരായയാ തദക്ഷരമധിഗമ്യതേ 5

| | | |
|---|---|---|
| തത്ര | = | അവയിൽ |
| അപരാ | = | അപര എന്നതു് |
| ഋഗ്വേദഃ | = | ഋഗ്വേദം |
| യജുർവേദഃ | = | യജുർവേദം |
| സാമവേദഃ | = | സാമവേദം |
| അഥർവ്വവേദഃ | = | അഥർവ്വവേദം |
| ശിക്ഷാ | = | ശിക്ഷ (ഉച്ചാരണശാസ്ത്രം) |
| കല്പഃ | = | കല്പം (അനുഷ്ഠാനക്രമവിധി) |
| വ്യാകരണം | = | വ്യാകരണം |
| നിരുക്തം | = | നിരുക്തം |
| ഛന്ദഃ | = | ഛന്ദസ്സ് |
| ജ്യോതിഷം | = | ജ്യോതിഷം |
| ഇതി | = | എന്നുള്ളതാകുന്നു. |
| അഥ | = | ഇനി, |
| യയാ | = | ഏതുകൊണ്ടാണോ |
| തത് അക്ഷരം | = | ആ അക്ഷരബ്രഹ്മം |
| അധിഗമ്യതേ | = | അറിയപ്പെടുന്നതു് |
| സാ | = | അതു് |
| പരാ | = | പരവിദ്യ എന്നു് |
| (ഉച്യതേ) | = | പറയപ്പെടുന്നു |

ഭാഷ്യം—പര എന്നും അപര എന്നും വിദ്യ രണ്ടുവിധമുണ്ടെന്നു പറഞ്ഞുവല്ലൊ. അവയിൽ, ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം എന്ന നാലുവേദങ്ങളും, ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം എന്നു ആറംഗങ്ങളും കൂടിയതു് അപരവിദ്യ ആകുന്നു. ഇനി പറയാൻപോകുന്ന വിധത്തിലുള്ള വിശേഷണത്തോടുകൂടിയ അക്ഷരബ്രഹ്മത്തെ പ്രാപിക്കുന്നതിനു സാധനമായ വിദ്യ ഏതോ അതു പര ആകുന്നു. ഇവിടെ ഒരാക്ഷേപമുണ്ടാവാം. ബ്രഹ്മവിദ്യ, ഋഗ്വേദം മുതലായവയിൽ ഉൾപ്പെടാത്തതാണെങ്കിൽ അതു പരവിദ്യയാകുന്നതെങ്ങനെ? മോക്ഷസാധനമാകുന്നതെങ്ങനെ? ''യാവേദബാഹ്യാഃ സ്മൃതയോ യാശ്ച കാശ്ച കുദൃഷ്ടയഃ സർവാസ്താ നിഷ്ഫലാഃ പ്രേത്യ, തമോനിഷ്ഠാ ഹിതാഃ സ്മൃതാഃ'' (വേദബാഹ്യങ്ങളായിട്ടു ഏതെല്ലാം സ്മൃതികളും കുദൃഷ്ടികളും ഉണ്ടോ അവയെല്ലാം നിഷ്ഫലങ്ങളും, മരിച്ചതിന്റെ ശേഷം

അന്ധകാരമയമായ ലോകത്തിൽ എത്തിക്കുന്നവയും ആകുന്നു) എന്നാണല്ലോ സ്മൃതി. അതനുസരിച്ച് ബ്രഹ്മവിദ്യയും കുദൃഷ്ടിയും നിഷ്ഫലവുമായതുകൊണ്ടു സ്വീകാര്യമല്ലെന്നും, ഉപനിഷത്തുകൾ ഋഗ്വേദം മുതലായവയിൽ ഉൾപ്പെട്ടവയല്ലെന്നും വരികയില്ലേ? ഉപനിഷത്തുകൾ ഋഗ്വേദാദിയിൽ ഉൾപ്പെട്ടവയാണെങ്കിൽ, പര എങ്ങനെയുള്ളതാണെന്നു്, വേർപെടുത്തിപ്പറഞ്ഞതിനു് അർത്ഥമൊന്നുമില്ലെന്നു വരും. പര എന്നു പറഞ്ഞതും ശരിയല്ല. ഈ ആക്ഷേപത്തിനു സമാധാനം — ഉപനിഷത്തുകളേക്കൊണ്ടു് അറിയപ്പെടേണ്ട അക്ഷരബ്രഹ്മത്തെപ്പററിയുള്ള വിജ്ഞാനത്തെയാണു പ്രധാനമായി പരവിദ്യയെന്നു വിവക്ഷിച്ചിട്ടുള്ളതു്. അല്ലാതെ ഉപനിഷത്തിന്റെ ശബ്ദരാശിയല്ല. വേദശബ്ദംകൊണ്ടാകട്ടെ, എല്ലായിടത്തും ശബ്ദരാശിയെത്തന്നെ വിവക്ഷിച്ചിരിക്കുന്നു. വേദത്തിന്റെ ശബ്ദരാശിയെ അറിഞ്ഞാലും, ഗുരുവിനെ അഭിഗമിക്കുക മുതലായ വേറെ യത്നവും വൈരാഗ്യവും കൂടാതെ, അക്ഷരബ്രഹ്മപ്രാപ്തി സംഭവിക്കയില്ലെന്നുള്ളതുകൊണ്ടാണു്, ബ്രഹ്മവിദ്യയെ, ഋഗ്വേദാദിയിൽനിന്നു വേർപെടുത്തിയതും, പരവിദ്യ എന്നു പറഞ്ഞതും. 5

മന്ത്രം — യത്തദദ്രേശ്യ,മഗ്രാഹ്യ,മഗോത്ര,മവർണ്ണ,മചക്ഷുഃശ്രോത്രം,
തദപാണിപാദം, നിത്യം, വിഭും, സർവ്വഗതം, സുസൂക്ഷ്മം,
തദവ്യയം, യദ് ഭൂതയോനിം പരിപശ്യന്തി ധീരാഃ 6

| | | |
|---|---|---|
| യത് തത് | = | ആ |
| അദ്രേശ്യം | = | അദൃശ്യവും = ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിപ്പാൻ വഹിയാത്തതും, |
| അഗ്രാഹ്യം | = | അഗ്രാഹ്യവും = കർമ്മേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും, |
| അഗോത്രം | = | ഗോത്ര(മൂല)മില്ലാത്തതും, |
| അവർണ്ണം | = | സ്ഥൂലത്വം മുതലായും ശുക്ലത്വം മുതലായുമുള്ള ദ്രവ്യധർമ്മങ്ങളൊന്നുമില്ലാത്തതും, |
| അചക്ഷുഃശ്രോത്രം | = | ചക്ഷുസ്സും ശ്രോത്രവുമില്ലാത്തതും, |
| അപാണിപാദം | = | കൈകാലുകളോടുകൂടാത്തതും, |
| നിത്യം | = | നിത്യവും = നാശമില്ലാത്തതും, |

| | |
|---|---|
| വിഭും | = വിവിധരൂപത്തിൽ ഇരിക്കുന്നതും, |
| സർവ്വഗതം | = സർവ്വഗതനും=ആകാശംപോലെ സർവ്വത്ര വ്യാപിച്ചിരിക്കുന്നതും ആയ |
| ഭൂതയോനിം | = ഭൂതയോനിയെ=സർവ്വഭൂതങ്ങളുടേയും കാരണത്തെ, |
| ധീരാഃ | = ധീരന്മാർ=ബുദ്ധിമാന്മാർ = വിവേകികൾ |
| (യയാ) | = ഏതൊരു വിദ്യകൊണ്ടു്, |
| പരിപശ്യന്തി | = എല്ലാത്തിൻേറയും ആത്മാവായിക്കാണുന്നുവോ |
| സാ | = അതാകുന്നു |
| പരാ | = പര എന്നു പറയുന്ന വിദ്യ |

ഭാഷ്യം — വിധിവിഷയത്തിൽ, വാക്യാർത്ഥം അറിഞ്ഞുകഴിഞ്ഞതിൻെറ ശേഷം, കർത്താവു മുതലായ പല കാരകങ്ങളേയും ഒരുമിച്ചു ചേർത്തു്, പിന്നെ ഒരിക്കൽ അനുഷ്ഠിക്കേണ്ടവയായിട്ടു്, അഗ്നിഹോത്രം മുതലായ കർമ്മങ്ങൾ ഉണ്ടു്. എന്നാൽ പരവിദ്യാവിഷയത്തിൽ, അങ്ങനെ വേറൊരിക്കൽ അനുഷ്ഠിക്കേണ്ടതായി യാതൊന്നുമില്ല. വാക്യാർത്ഥജ്ഞാനത്തോടുകൂടി എല്ലാം അവസാനിക്കുന്നു. എന്തെന്നാൽ, ശബ്ദങ്ങൾ പ്രകാശിപ്പിക്കുന്ന അർത്ഥങ്ങളെ സംബന്ധിച്ചുള്ള ജ്ഞാനത്തിൽ ഉള്ള നിഷ്ഠമാത്രമല്ലാതെ, അതിൽ, കൂടുതലായി യാതൊന്നും വേണ്ട. അതുകൊണ്ടു് ഇവിടെ പരവിദ്യയെ, വിശേഷണത്തോടുകൂടിയ അക്ഷരബ്രഹ്മത്തെക്കൊണ്ടു വിശേഷിപ്പിക്കുന്നു--ആ അക്ഷരബ്രഹ്മം, അഞ്ചു ബുദ്ധീന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കാൻ വഹിയാത്തതാകുന്നു. ബാഹ്യമായ ദർശനക്രിയ ചക്ഷുരാദികളായ അഞ്ചു ബുദ്ധീന്ദ്രിയങ്ങൾ വഴിയായിട്ടാണല്ലോ നടക്കുന്നതു്. കർമ്മേന്ദ്രിയങ്ങളെക്കൊണ്ടും അതിനെ ഗ്രഹിക്കുവാൻ കഴികയില്ല; അതിനു് അന്വയിക്കുന്നതിനു്, മൂലമായി യാതൊന്നുമില്ല; സ്ഥൂലത്വം മുതലായും ശുക്ലത്വം മുതലായുമുള്ള ദ്രവ്യധർമ്മങ്ങൾ, വർണ്ണങ്ങൾ എന്നു പറയപ്പെടുന്നു. അവയൊന്നും അക്ഷരബ്രഹ്മത്തിനില്ല. ജന്തുക്കൾക്കു്, നാമരൂപങ്ങളെ ഗ്രഹിക്കുന്നതിനുള്ള കരണങ്ങളായ, ചക്ഷുസ്സും ശ്രോത്രവും അക്ഷരത്തിനില്ല. 'യഃസർവ്വജ്ഞഃ സർവ്വവിത്'' (പരമാത്മാവു് സർവ്വജ്ഞനും സർവസാക്ഷിയുമാകുന്നു) എന്നുംമററും ചേതനയു

ള്ളതായി വിശേഷണം ചേർത്തിരിക്കുന്നതുകൊണ്ടു, സംസാരികളെപ്പോലേ, ചക്ഷുസ്സുമുതലായ കാരണങ്ങളെക്കൊണ്ടു കാര്യങ്ങളെ സാധിക്കുന്നതാണെന്നു തോന്നുന്നതിനെ തടുക്കുന്നതിനായിട്ടാണു് ചക്ഷുസ്സും ശ്രോത്രവുമില്ലെന്നു പറഞ്ഞതു്. ''പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ'' (അവൻ കണ്ണില്ലാതെ കാണുകയും കാതില്ലാതെ കേൾക്കുകയും ചെയ്യുന്നു) എന്നും മററും കാണുന്നുമുണ്ടു്. ആ അക്ഷരത്തിനു കൈകളും കാലുകളുമില്ല. കർമ്മേന്ദ്രിയങ്ങൾ ഒന്നുമില്ലെന്നു സാരം. ഇങ്ങനെ, ഗ്രഹിക്കുകയോ ഗ്രഹിക്കപ്പെടുകയോ ചെയ്യാത്തതാകയാൽ അതു നിത്യം (നാശമില്ലാത്തതു്) ആകുന്നു. അതു ബ്രഹ്മാവുമുതൽ സ്ഥാവരങ്ങൾവരേയുള്ള പ്രാണിഭേദങ്ങളുടെ രൂപത്തിൽ പലവിധത്തിൽ ആയിത്തീരുന്നതും, ആകാശംപോലെ സർവത്ര വ്യാപിച്ചിരിക്കുന്നതുമാണു്. ആകാശം, വായു മുതലായവസ്തു് ഒന്നിനൊന്നിനു സ്ഥൂലത്വം കൂടിക്കൂടിവരുന്നതിനു കാരണം ശബ്ദം മുതലായവയാണു്. ഈ അക്ഷരത്തിനാകട്ടെ ശബ്ദാദികൾ ഒന്നുമില്ല. അതിനാൽ ഇതു് ഏററവും (ആകാശത്തേക്കാളും) സൂക്ഷ്മമാകുന്നു. ഇപ്രകാരമെല്ലാമുള്ള സ്വഭാവത്തോടുകൂടിയതാകയാൽതന്നെ ഇതിനു വ്യയം (=കുറവു, മാററം) ഇല്ല. അംഗമില്ലാത്ത വസ്തുവിനു് ശരീരത്തിനെന്നപോലെ, അംഗം ക്ഷയിക്ക എന്നുള്ള വ്യയം ഉണ്ടാകയില്ലല്ലോ. രാജാവിനെന്നപോലെ ഭണ്ഡാരത്തിനു കുറവു വരിക എന്നുള്ള വ്യയവും ഉണ്ടാകുവാൻ തരമില്ല. ഗുണമില്ലാത്തതാകയാലും, സർവാത്മകമായതുകൊണ്ടും, ഗുണം വഴിക്കുള്ള വ്യയം വരുവാനും ന്യായമില്ല. ഇപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയതും, സ്ഥാവരജംഗമങ്ങൾക്കു പൃഥിവി എന്നപോലെ സർവഭൂതങ്ങൾക്കും കാരണമായിരിക്കുന്നതുമായ അക്ഷരബ്രഹ്മത്തെ, വിവേകശാലികളായ ബുദ്ധിമാന്മാർ എല്ലാത്തിനും ആത്മാവായിക്കാണുന്നു. ഈ വിധമുള്ള അക്ഷരത്തെ അറിയുന്നതു് ഏതു വിദ്യകൊണ്ടാണോ, അതാണു പരവിദ്യ എന്നു് ആകെയുള്ള അർത്ഥം.

മന്ത്രം — യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച;
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി;
യഥാ സതഃ പുരുഷാത് കേശലോമാനി;
തഥാ ഽക്ഷരാത് സംഭവതീഹ വിശ്വം. 7

| | |
|---|---|
| യഥാ | = ഏതു പ്രകാരമാണോ |
| ഊർണനാഭിഃ | = ചിലന്തി |
| സൃജതേ | = സൃഷ്ടിക്കയും = തന്തുക്കളെ (=നൂലുകളെ) പുറത്തു പരത്തുകയും |
| * ഗൃഹ്ണതേ ച | = ഗ്രഹിക്കയും=വീണ്ടും ഉള്ളിൽ അടക്കുകയും ചെയ്യുന്നതു്, |
| യഥാച | = എങ്ങനെയാണോ |
| പൃഥിവ്യാം | = പൃഥിവിയിൽ=ഭൂമിയിൽ |
| ഓഷധയഃ | = ഓഷധികൾ=നെല്ലു മുതലായവ |
| സംഭവന്തി | = സംഭവിക്കുന്നതു്, |
| യഥാ | = എങ്ങനെയാണോ |
| സതഃ | = സത്തായ=ജീവിച്ചിരിക്കുന്ന |
| പുരുഷാത് | = പുരുഷനിൽനിന്നു |
| കേശലോമാനി | = തലമുടികളും രോമങ്ങളും |
| സംഭവന്തി | = സംഭവിക്കുന്നതു്, |
| തഥാ | = അതുപോലെ, |
| ഇഹ | = ഈ സംസാരമണ്ഡലത്തിൽ |
| അക്ഷരാത് | = അക്ഷരനിൽനിന്നു് |
| വിശ്വം | = ജഗത്തുമുഴുവൻ |
| സംഭവതി | = സംഭവിക്കുന്നു |

ഭാഷ്യം—അക്ഷരം സർവ്വഭൂതങ്ങൾക്കും കാരണമാണെന്നു പറഞ്ഞുവല്ലോ, അതെങ്ങനെയാണെന്നു പ്രസിദ്ധങ്ങളായ ദൃഷ്ടാന്തങ്ങളെക്കൊണ്ടു കാണിക്കുന്നു.—ചിലന്തി എന്നു പറയുന്ന കീടം, മററൊരു കാരണത്തിൻെറയും അപേക്ഷ കൂടാതെ, തനിയേതന്നെ, തൻെറ ശരീരത്തിൽനിന്നു വേറേയല്ലാത്ത തന്തുക്കളെ (നൂലുകളെ) പുറത്തു പ്രസരിപ്പിക്കുകയും വീണ്ടും അവയെ തിരികെ ഉള്ളിൽ അടക്കി, തൻെറ ശരീരംതന്നെ ആക്കുകയും ചെയ്യുന്നതുപോലെയും, പൃഥിവിയിൽ, നെല്ലു മുതലായ സ്ഥാവരങ്ങൾ, പൃഥിവിയിൽനിന്നു വേറെയല്ലാതെതന്നെ ഉണ്ടാകുന്നതുപോലെയും, ജീവിച്ചിരിക്കുന്ന പുരുഷനിൽനിന്നു്, വിലക്ഷണങ്ങളായ തലമുടിയും രോമങ്ങളും ഉണ്ടാകുന്നതുപോലെയും, 1 വിലക്ഷണവും || സലക്ഷണവും ആയ ജഗത്തുമുഴുവൻ,

* ബഹുവചനം ഛാന്ദസം, 1. കാരണത്തിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയതു് || കാരണത്തിനനുരൂപമായ ലക്ഷണങ്ങളോടുകൂടിയതു്.

വേറെ നിമിത്തത്തിൻെറ അപേക്ഷകൂടാതെതന്നെ അക്ഷര ബ്രഹ്മത്തിൽനിന്ന്, ഈ സംസാരമണ്ഡലത്തിൽ, ഉണ്ടാകുന്നു. ബ്രഹ്മത്തിൽനിന്നുണ്ടാകുന്ന ജഗത്ത് ഇങ്ങനെ ക്രമത്തിനാണുണ്ടാകുന്നത്. അല്ലാതെ, ഒരുപിടി ലന്തക്കാ വാരി ഇട്ടാൽ അത് ഒരുമിച്ചു വീഴുന്നതുപോലെ, ഒരേസമയത്തുതന്നെ ഉല്പത്തിക്കയല്ല, എന്നുള്ളതു പ്രയാസംകൂടാതെ മനസ്സിലാക്കുവാൻവേണ്ടിയാണ്', അനേകദൃഷ്ടാന്തങ്ങൾ എടുത്തു കാണിച്ചതു്.

ഉൽപ്പത്തിക്രമത്തെ പറയുന്നതിനായി മന്ത്രം ആരംഭിക്കുന്നു.—

മന്ത്രം—തപസാ ചീയതേ ബ്രഹ്മ; തതോ ഽന്നമഭിജായതേ;
അന്നാൽ പ്രാണോ, മനഃ, സത്യം, ലോകാഃ, കർമ്മസു
ചാമൃതം. 8

| | |
|---|---|
| തപസാ | = തപസ്സുകൊണ്ടു = ജ്ഞാനംകൊണ്ട് |
| ചീയതേ | = വദ്ധിക്കുന്നു |
| തതഃ | = അതിൽനിന്ന് = ഉപചിതമായ ബ്രഹ്മത്തിൽനിന്ന് |
| അന്നം | = അന്നവും = സംസാരികൾക്കെല്ലാം പൊതുവെ അന്നമായ അവ്യാകൃതവും |
| അന്നാൽ | = അന്നത്തിൽനിന്ന് = അവ്യാകൃതത്തിൽ നിന്ന് |
| പ്രാണഃ | = പ്രാണനും = ഹിരണ്യഗർഭനും |
| (തസ്മാത്) | = അവനിൽനിന്ന് = പ്രാണനിൽനിന്ന് |
| മനഃ | = മനസ്സും |
| തതഃ | = അതിൽനിന്ന് = ആ മനസ്സിൽനിന്ന് |
| സത്യം | = സത്യവും = സത്യമെന്നുപറയുന്ന ആകാശാദിഭൂതപഞ്ചകവും |
| (തസ്മാത്) | = ആ ഭൂതപഞ്ചകത്തിൽനിന്ന് |
| ലോകാഃ | = ലോകങ്ങളും = ഭൂർലോകംമുതലായ ഏഴുലോകങ്ങളും |
| (തേഷുകർമ്മാണി) | = ആ ലോകങ്ങളിൽ കർമ്മങ്ങളേയും |
| കർമ്മസു | = കർമ്മങ്ങൾ ഉണ്ടാകുമ്പോൾ |
| അമൃതം | = അമൃതവും = കർമ്മഫലവും |
| അഭിജായതേ | = ഉണ്ടാകുന്നു |

ഭാഷ്യം — സർവഭൂതങ്ങൾക്കും ഉത്ഭവസ്ഥാനമായ അക്ഷരബ്രഹ്മം, ഉൽപ്പത്തിവിധിയെക്കുറിച്ചുള്ള ജ്ഞാനമാകുന്ന തപസ്സുകൊണ്ടു വർദ്ധിക്കുന്നു. അങ്കുരത്തെ ഉല്പാദിപ്പിക്കുവാനായി ബീജം (വിത്തു വീർക്കുന്നതുപോലേയും, പുത്രനെ ജനിപ്പിക്കുവാൻ ഇച്ഛിച്ചു്, പിതാവു ഹർഷത്താൽ വർദ്ധിക്കുന്നതുപോലെയും, ഈ ജഗത്തിനെ ഉൽപ്പാദിപ്പിക്കുവാൻ ആഗ്രഹിച്ചു് അക്ഷരബ്രഹ്മം വർദ്ധിക്കുന്നു എന്നർത്ഥം. സർവജ്ഞനായതുകൊണ്ടു് ഇപ്രകാരം സൃഷ്ടി, സ്ഥിതി, സംഹാരം ഇവയ്ക്കുവേണ്ട ശക്തിയോടും വിജ്ഞാനത്തോടും കൂടിയിരിക്കയാൽ വർദ്ധിച്ച ആ ബ്രഹ്മത്തിൽനിന്നു്, സർവസംസാരികൾക്കും പൊതുവേ ഭോജ്യമായതുകൊണ്ടു് അന്നമെന്നു പറയുന്ന അവ്യാകൃതം ജനിക്കുന്നു. അനാദിസിദ്ധമായ അവ്യാകൃതം, ജനിക്കുന്നു എന്നുപറഞ്ഞതു് വ്യാകരിപ്പാൻ ഇച്ഛിക്കുന്ന അവസ്ഥയായിത്തീരുന്നു എന്നുള്ള അർത്ഥത്തിലാകുന്നു. ആ വ്യാകരിപ്പാനിച്ഛിക്കുന്ന അവസ്ഥയായ അവ്യാകൃതമാകുന്ന അന്നം നിമിത്തമായി, ബ്രഹ്മത്തിൽനിന്നു്, ജ്ഞാനശക്തികളോടും ക്രിയാശക്തികളോടും കൂടിയ വ്യഷ്ടിരൂപമായ ജഗത്തിന്റെ സമഷ്ടിരൂപമായിട്ടുള്ളവനും അവിദ്യ, കാമങ്ങൾ, കർമ്മങ്ങൾ, ഭൂതങ്ങൾ ഇവയുടെ സമുദായത്തിന്റെ ബീജത്തിന്റെ അംകുരസ്ഥാനത്തെ വഹിക്കുന്നവനും സകല ജഗത്തിനും ജീവാത്മാവായിരിക്കുന്നവനും ആയ ഹിരണ്യഗർഭൻ ഉണ്ടാകുന്നു. ആ പ്രാണനിൽനിന്നു്, സങ്കല്പം, വികല്പം, സംശയം, നിർണ്ണയം, മുതലായവയാകുന്ന സ്വരൂപത്തോടുകൂടിയ മനസ്സു ജനിക്കുന്നു. സങ്കൽപ്പാദിസ്വരൂപമായ ആ മനസ്സിൽനിന്നു സത്യമെന്നുപറയുന്ന ആകാശം മുതലായ അഞ്ചുഭൂതങ്ങൾ ഉണ്ടാകുന്നു. ആ അഞ്ചുഭൂതങ്ങളിൽനിന്നു്, അണ്ഡക്രമത്തിൽ ഭൂർലോകം മുതലായ ഏഴുലോകങ്ങളും, ആ ലോകങ്ങളിൽ മനുഷ്യർ മുതലായ പ്രാണികളും, വർണ്ണങ്ങളും, ആശ്രമങ്ങളും, കർമ്മങ്ങളും, ക്രമേണ ഉണ്ടാകുന്നു. നിമിത്തങ്ങളായ കർമ്മങ്ങൾ ഉണ്ടാകുമ്പോൾ അമൃതമായ കർമ്മഫലവും ഉണ്ടാകുന്നു. കൽപ്പകോടിശതങ്ങൾ കഴിഞ്ഞാലും കർമ്മങ്ങൾ നശിക്കാതിരിക്കുന്നിടത്തോളം, ഫലവും നശിക്കയില്ല. അതുകൊണ്ടാണു് അതിനെ അമൃതമെന്നു പറഞ്ഞതു്. 8

അടുത്തു പറയുവാൻപോകുന്ന അവിദ്യാവിവരണപ്രകരണം ആരംഭിക്കുന്നതിനുവേണ്ടി, ഇതുവരെ പറഞ്ഞ പരവിദ്യ

യുടെ ചുരുങ്ങിയ വിവരണത്തെ ഉപസംഹരിക്കുവാൻ പോകുന്നു: —

മന്ത്രം — യഃ സർവ്വജ്ഞഃ സർവ്വവിദ് യസ്യ ജ്ഞാനമയം തപഃ
തസ്മാദേതദ് ബ്രഹ്മ, നാമ, രൂപ മന്നം ച ജായതേ. 9

| | |
|---|---|
| യഃ | = അക്ഷരൻ എന്നു പറയുന്ന ആരു് |
| സർവ്വജ്ഞഃ | = സർവ്വജ്ഞനും = സാമാന്യരൂപത്തിൽ എല്ലാം അറിയുന്നവനും |
| സർവവിത് | = സർവവിത്തും = വിശേഷരൂപത്തിൽ സർവത്തേയും അറിയുന്നവനും ആകുന്നുവോ |
| യസ്യ | = ആരുടെ |
| തപഃ | = തപസ്സു് |
| ജ്ഞാനമയം | = ജ്ഞാനസ്വരൂപമാകുന്നുവോ, |
| തസ്മാത് | = അവനിൽനിന്നു് = ആ സർവജ്ഞനായ അക്ഷരനിൽ നിന്നു് |
| ഏതദ് ബ്രഹ്മ | = ഈ ബ്രഹ്മവും = ഹിരണ്യഗർഭൻ എന്നുപറയുന്ന ഈ ബ്രഹ്മവും |
| നാമ | = നാമവും = ദേവദത്തൻ, യജ്ഞദത്തൻ എന്നും മററുമുള്ള നാമവും |
| രൂപം | = രൂപവും = വെളുപ്പു് കറുപ്പു് മുതലായ നിറവും |
| അന്നം | = നെല്ലു്, യവം മുതലായ രൂപത്തിലുള്ള അന്നവും |
| ജായതേ | = ജനിക്കുന്നു = മുൻപു പറഞ്ഞ ക്രമത്തിനു ണ്ടാകുന്നു. |

ഭാഷ്യം — മുൻപു പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ അക്ഷരൻ സാമാന്യരൂപത്തിലും വിശേഷരൂപത്തിലും സർവവും അറിയുന്നവനാകുന്നു. അവൻെറ തപസ്സു് യാതൊരായാസവുമില്ലാത്ത സർവജ്ഞത്വരൂപമായ ജ്ഞാനവികാരം തന്നെ ആണു്. അങ്ങനെയുള്ള ആ അക്ഷരനിൽ നിന്നു പറഞ്ഞ പ്രകാത്തിലുള്ള ഹിരണ്യഗർഭൻ എന്നു പറയുന്ന കാര്യബ്രഹ്മം ജനിക്കുന്നു. അതു മാത്രമല്ല, ദേവദത്തൻ, യജ്ഞദത്തൻ എന്നും മററുമുള്ള നാമവും. വെളുപ്പു് കറുപ്പു് എന്നിങ്ങനെയുള്ള നിറവും,

നെല്ലു് യവം മുതലായവയുടെ രൂപത്തിലുള്ള അന്നവും ഉണ്ടാകുന്നു. മുമ്പു പറഞ്ഞ ക്രമത്തിനുണ്ടാകുന്നു എന്നു സാരം. അതിനാൽ മുൻപു പറഞ്ഞതിനും ഇതിനും തമ്മിൽ വിരോധമില്ലെന്നറിഞ്ഞുകൊള്ളണം.

ഒന്നാം മുണ്ഡകത്തിൽ ഒന്നാം ഖണ്ഡം കഴിഞ്ഞു.

മന്ത്രം —

തദേതത് സത്യം-മന്ത്രേഷു കർമ്മാണി കവയോയാന്യപശ്യം-
സ്താനി ത്രേതായാം ബഹുധാ സന്തതാനി
താന്യാചരഥ നിയതം സത്യകാമാ-
ഏഷ വഃ പന്ഥാഃ സുകൃതസ്യ ലോകേ. 1

| | |
|---|---|
| കവയഃ | = കവികൾ = വസിഷ്ഠൻ മുതലായ ബുദ്ധിമാന്മാർ |
| മന്ത്രേഷു | = മന്ത്രങ്ങളിൽ = ഋഗ്വേദം, യജുർവേദ മുതലായ പേരോടുകൂടിയ മന്ത്രങ്ങളിൽ |
| യാനി കർമ്മാണി | = ഏതു കർമ്മങ്ങളെ (അഗ്നിഹോത്രാദികളെ) |
| അപശ്യൻ | = കണ്ടുവോ, |
| തത് ഏതത് സത്യം | = ഇതു് സത്യമാകുന്നു. |
| താനി | = അവ = വേദവിഹിതങ്ങളും ഋഷിദൃഷ്ടങ്ങളുമായ കർമ്മങ്ങൾ |
| ത്രേതായാം | = ത്രേതയിൽ = അഗ്നിത്രയത്തിൽ |
| ബഹുധാ | = പലപ്രകാരത്തിൽ |
| സന്തതാനി | = സന്തതങ്ങളായിരിക്കുന്നു = നടപ്പായിരിക്കുന്നു. |
| യൂയം | = നിങ്ങൾ |
| സത്യകാമാഃ | = സത്യകാമന്മാരായിട്ടു് = സത്യത്തെ (ശരിയായ കർമ്മഫലത്തെ) ആഗ്രഹിച്ചുകൊണ്ടു് |
| നിയതം | = നിത്യവും |
| താനി | = അവയെ = ആ കർമ്മങ്ങളെ |
| ആചരഥ | = ആചരിക്കുവിൻ = അനുഷ്ഠിക്കുവിൻ |
| വഃ | = നിങ്ങൾക്കു് |
| സുകൃതസ്യ | = സുകൃതത്തിൻെറ = സ്വയം ചെയ്യുന്ന കർമ്മത്തിൻെറ |

| | |
|---|---|
| ലോകേ | = ലോകത്തിൽ = ഫലത്തിൽ = ഫലം കിട്ടുന്നതിന് |
| ഏഷഃ | = ഇതാകുന്നു |
| പന്ഥാഃ | = പന്ഥാവ് = വഴി |

ഭാഷ്യം — 'ഋഗ്വേദോ യജുർവേദഃ' ഇത്യാദികൊണ്ട്, അംഗങ്ങളോടുകൂടിയ വേദങ്ങളാണ് അപരവിദ്യ എന്നുപറഞ്ഞു. 'യത്തദദ്രേശ്യം' എന്നു തുടങ്ങി ''നാമരൂപമന്നം ച ജായതേ'' എന്നു വരേയുള്ള ഗ്രന്ഥംകൊണ്ടു പറഞ്ഞ പ്രകാരത്തിലുള്ള ലക്ഷണങ്ങളോടുകൂടിയ അക്ഷരത്തെ ഏതു വിദ്യകൊണ്ടാണോ അറിയുന്നതു്, എന്നുള്ള വിശേഷണത്തോടുകൂടി പരവിദ്യയേയും കാണിച്ചു. ഇനി, ഈ വിദ്യകളുടെ വിഷയങ്ങളായ സംസാരമോക്ഷങ്ങളെ വിവേചനം ചെയ്യുന്നതിനായി ഉത്തരഗ്രന്ഥത്തെ ആരംഭിക്കുന്നു. അവയിൽ അപരവിദ്യയുടെ വിഷയം, കർത്താവു മുതലായ സാധനങ്ങൾ, ക്രിയകൾ, ഫലങ്ങൾ ഇവയുടെ ഭേദങ്ങളാകുന്ന രൂപത്തോടുകൂടിയതും അനാദിയും, അനന്തവും, ദുഃഖസ്വരൂപമായതുകൊണ്ടു ശരീരികളിൽ ഓരോരുത്തനും നിശേഷം ഉപേക്ഷിക്കേണ്ടതും, ആയ സംസാരമാകുന്നു. നദീപ്രവാഹംപോലെ വിച്ഛേദം കൂടാതെ തുടൻകൊണ്ടിരിക്കുന്ന അതിൻെറ ഉപശമമാകുന്ന മോക്ഷമാകുന്നു പരവിദ്യയുടെ വിഷയം. അതു്, അനാദിയും അനന്തവും, അജരവും, അമൃതവും, അഭയവും, ശുദ്ധവും, പ്രസന്നവും, താൻതന്നിൽ തന്നെ പ്രതിഷ്ഠിതനാവുക എന്ന രൂപത്തിൽ ഉള്ളതും അദ്വയവുമായ പരമാനന്ദമാകുന്നു.

ആദ്യമായി അപരവിദ്യയുടെ വിഷയപ്രദർശനത്തിനാണ് ആരംഭിക്കുന്നതു്; എന്തെന്നാൽ, അതറിഞ്ഞാൽ അതിൽ നിർവ്വേദമുണ്ടാകുമല്ലോ. ''പരീക്ഷ്യലോകാൻ കർമ്മചിതാൻ'' (കർമ്മജന്യങ്ങളായ ലോകങ്ങളെ പരീക്ഷിച്ചിട്ടു ബ്രാഹ്മണൻ നിർവേദം (വൈരാഗ്യം പ്രാപിക്കണം) ഇത്യാദികൊണ്ടു് ഈ സംഗതി പിന്നാലെ പറയും. അപരവിദ്യയുടെ വിഷയത്തെ കാണിക്കാതിരുന്നാൽ പരീക്ഷിക്കുവാൻ സാധിക്കുകയില്ലല്ലോ എന്നുവിചാരിച്ച് അതിനെ കാണിച്ചുകൊണ്ടു പറയുന്നു:-ഋഗ്വേദമെന്നും മററും പേരുള്ള മന്ത്രങ്ങളിൽ, ആ മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ള അഗ്നിഹോത്രാദികർമ്മങ്ങളെ, ബുദ്ധിമാന്മാരായ വസിഷ്ഠാദികൾ കണ്ടിട്ടുണ്ടു്; അവ, തീർച്ചയായും പുരു

ഷാത്ഥങ്ങളെ സാധിക്കുന്നവയാകയാൽ, സത്യമായിട്ടുള്ളവയാകുന്നു. വേദവിഹിതങ്ങളും ഋഷിദൃഷ്ടങ്ങളുമായ ആ കർമ്മങ്ങൾ (1) ഹൌത്രം. (2) ആധ്വര്യവം. (3) ഔദ്ഗാത്രം എന്നീ രൂപത്തിലുള്ളവ (1) ത്രേതയിൽ കർമ്മികളാൽ പല വിധത്തിൽ അനുഷ്ഠിക്കപ്പെടുന്നു. ത്രേതായുഗത്തിൽ അധികം നടപ്പായിട്ടുള്ളവയാണെന്നും പറയാം. അതിനാൽ, ശരിയായ കർമ്മഫലത്തെ ആഗ്രഹിക്കുന്ന സജ്ജനങ്ങളെ! നിങ്ങൾ നിത്യവും അവയെ അനുഷ്ഠിക്കുവിൻ! നിങ്ങൾക്കു താന്താങ്ങൾ ചെയ്യുന്ന കർമ്മത്തിൻെറ ഫലം കിട്ടുന്നതിനുള്ള വഴി ഇതാണു്. വേദങ്ങളിൽ മൂന്നിലും വിധിച്ചിട്ടുള്ള അഗ്നിഹോത്രം മുതലായ കർമ്മങ്ങളാണു തീർച്ചയായി ഫലം ലഭിക്കുന്നതിനുള്ള സാധനമെന്നർത്ഥം. ലോകം=ലോകനം ചെയ്യപ്പെടുന്നതു്=ദർശിക്കപ്പെടുന്നതു്= അനുഭവിക്കപ്പെടുന്നതു്, അതായതു, കർമ്മഫലം. സുകൃതം= സ്വയം ചെയ്യുന്നകർമ്മം. 1

മന്ത്രം—യദാ ലേലായതേ ഹ്യർച്ചിഃ സമിദ്ധേ ഹവ്യവാഹനേ
തദാ ∫ ∫ ജ്യഭാഗാവന്തരേണാ ∫ ∫ ഹുതീഃ പ്രതിപാദയേത് 2

| | |
|---|---|
| യദാ | = എപ്പോൾ |
| സമിദ്ധേ | = സമിദ്ധമായ=നല്ലവണ്ണം ജ്വലിച്ച |
| ഹവ്യവാഹനേ | = ഹവ്യവാഹനനിൽ=അഗ്നിയിൽ |
| അർച്ചിഃ | = അർച്ചിസ്സ്=ജ്വാല |
| ലേലായതേ | = ചലിക്കുന്നുവോ, |
| തദാ | = അപ്പോൾ |
| ആജ്യഭാഗൗ അന്തരേണ | = ആജ്യഭാഗങ്ങളുടെ മദ്ധ്യത്തിൽ=ആവാപസ്ഥാനത്തിൽ |
| ആഹുതീഃ | = ആഹുതികളെ, |
| പ്രതിപാദയേത് | = പ്രതിപാദിക്കണം=ദേവതയെ ഉദ്ദേശിച്ച പ്രക്ഷേപിക്കണം. |

ഭാഷ്യം—എല്ലാ കർമ്മങ്ങളിലും പ്രഥമമായതുകൊണ്ടു്, ആദ്യമായി അഗ്നിഹോത്രത്തെത്തന്നെ കാണിക്കുവാനായി പറയുന്നു:—ചമത ഇട്ടു നല്ലവണ്ണം ജ്വലിച്ചിട്ടുള്ള അഗ്നിയിൽ, ജ്വാല

1. ഋഗ്വേദത്തിൽ വിധിച്ചിട്ടുള്ളത്, 2. യജുർവേദത്തിൽ വിധിച്ചിട്ടുള്ളത്, 3. സാമവേദത്തിൽ വിധിച്ചിട്ടുള്ളത്, 1. അഗ്നിത്രയം.

ചലിക്കുമ്പോരം, ആ ജ്വാലയിൽ, ആജ്യഭാഗങ്ങരംക്കു രണ്ടിനും മദ്ധ്യത്തിലുള്ള ആവാപസ്ഥാനത്തിൽ, ദേവതയെ ഉദ്ദേശിച്ച് ആഹുതികളെ പ്രക്ഷേപിക്കണം. ആഹവനീയാഗ്നിയുടെ ദക്ഷിണോത്തര പാശ്വങ്ങളിൽ, 'അഗ്നയേ സ്വാഹാ' 'സോമായസ്വാഹാ' എന്നിങ്ങനെ, ദർശമെന്നും പൂർണ്ണമാസമെന്നും പറയുന്ന രണ്ട് ആജ്യാഹുതികരം അഗ്നീഷോമന്മാർക്കായി യജിക്കപ്പെടാറുണ്ട്. അവയുടെ മദ്ധ്യത്തിന് ആവാപസ്ഥാനമെന്നു പേർ പറയുന്നു. അവിടെയാണു മററു യാഗങ്ങരം അനുഷ്ഠിക്കപ്പെടുന്നതു്. ഇവിടെ അഗ്നിഹോത്രാഹുതികരം രണ്ടാണെന്നുള്ളതു പ്രസിദ്ധമാണ്; 'സൂര്യായ സ്വാഹാ', പ്രജാപതയേ സ്വാഹാ' എന്നു രാവിലേയും, 'അഗ്നയേസ്വാഹാ', 'പ്രജാപതയേ സ്വാഹാ' എന്നു വൈകുന്നേരവും; അങ്ങനെ ഇരിക്കെ, അഗ്നിഹോത്രത്തെപ്പററിപ്പറയുന്ന സന്ദർഭത്തിൽ 'ആഹുതീഃ' എന്നു ബഹുവചനം പ്രയോഗിച്ചതു ശരിയായില്ല; എന്നൊരു ശങ്കയുണ്ടാവാം. എന്നാൽ പല ദിവസങ്ങളിലെ ആഹുതികളെ ഉദ്ദേശിച്ചാണു ബഹുവചനം പ്രയോഗിച്ചിട്ടുള്ളതു്; അതു കൊണ്ടു ബഹുവചനപ്രയോഗത്തിൽ തെററില്ല. ഇങ്ങനെ വളരെ സൂക്ഷിച്ച് ആഹുതികളെ പ്രക്ഷേപിക്കയും മററും ചെയ്യണമെന്നു നിർബന്ധമുള്ള കർമ്മമാർഗ്ഗമാണ് ലോകപ്രാപ്തിക്കുള്ള വഴി. അതു ശരിയായി അനുഷ്ഠിക്ക എന്നതു ദുഷ്കരവുമാണ്. പിഴകളോ വളരെ പററുകയും ചെയ്യാം. 2

മന്ത്രം-യസ്യാഗ്നിഹോത്രമദർശ, മപൗർണ്ണമാസ, മ ചാതുർമ്മാസ്യ, മനാഗ്രയണ, മതിഥിവർജ്ജിതം ച, അഹുതമവൈശ്വദേവ, മവിധിനാഹുത, മാസപ്തമാം സ്തസ്യ ലോകാൻ ഹിനസ്തി. 3

| | |
|---|---|
| യസ്യ | = ആരുടെ = ഏതു് അഗ്നിഹോത്രിയുടെ |
| അഗ്നിഹോത്രം | = അഗ്നിഹോത്രകർമ്മം |
| അദർശം | = ദർശം എന്ന കർമ്മമില്ലാത്തതായും, |
| അപൗർണ്ണമാസം | = പൗർണ്ണമാസം എന്ന കർമ്മത്തോടുകൂടാത്തതായും |
| അചാതുർമ്മാസ്യം | = ചാതുർമ്മാസ്യമെന്ന കർമ്മത്തോടുകൂടാത്തതായും |
| അനാഗ്രയണം | = ആഗ്രയണ (പുത്തരി) ത്തോടുകൂടാത്തതായും |

അതിഥിവർജിതം = അതിഥിപൂജനമില്ലാത്തതായും
അഹുതം = ഹോമിക്കപ്പെടാത്തതായും
അവൈശ്വദേവം = വൈശ്വദേവം എന്ന കർമ്മത്തോടുകൂടാത്തതായും
അവിധിനാഹുതം = വിധിപ്രകാരമല്ലാതെ ഹോമിക്കപ്പെടുന്നതായും
ഭവതി = ഭവിക്കുന്നുവോ,
തസ്യ = അവന്റെ
ആസപ്തമാൻ = ഏഴാമത്തേതുംപ്പെടെയുള്ള
ലോകാൻ = ലോകങ്ങളെ
ഹിനസ്തി = ഹിംസിക്കുന്നു.

ഭാഷ്യം--അഗ്നിഹോത്രത്തിനു താഴെ പറയുന്ന പിഴകൾ പററാവുന്നതാകുന്നു--(1) ദർശം എന്ന കർമ്മം കൂടാതിരിക്ക; ഈ കർമ്മം അഗ്നിഹോത്രത്തിന്റെ അംഗമാണെന്നുള്ളതിലേക്കു പ്രമാണമൊന്നുമില്ലെങ്കിലും, ജീവിച്ചിരിക്കുന്നിടത്തോളം അനുഷ്ഠിക്കേണ്ടതാണെന്നു വിധിയുള്ളതുകൊണ്ടു് അഗ്നിഹോത്രി തീർച്ചയായി ചെയ്യേണ്ടതാകയാൽ, അഗ്നിഹോത്രത്തെ സംബന്ധിച്ചതാകുമ്പോൾ, അഗ്നിഹോത്രത്തിന്റെ അംഗമെന്നപോലെതന്നെ വിചാരിക്കേണ്ടതാകുന്നു; അതിനാൽ, അതു് അനുഷ്ഠിക്കാതിരിക്കുന്നതു് അഗ്നിഹോത്രത്തിനു ന്യൂനതതന്നെയാണു്. ഇനിയുള്ള പൌർണ്ണമാസാദികളും ഇതുപോലെതന്നെ. (2) പൌർണ്ണമാസം എന്ന കർമ്മം അനുഷ്ഠിക്കാതിരിക്ക; (3) ചാതുർമ്മാസ്യം എന്ന കർമ്മം കൂടാതിരിക്ക, (4) ശരത്തു മുതലായ ഋതുക്കളിൽ പുത്തരികൊണ്ടു ചെയ്യേണ്ട ആഗ്രയണം നടത്താതിരിക്ക, (5) അതിഥിപൂജനം ചെയ്യാതിരിക്ക, (6) അഗ്നിഹോത്രകാലത്തിൽ ഹോമിക്കാതിരിക്ക, (7) വൈശ്വദേവം എന്ന കർമ്മം ചെയ്യാതിരിക്ക, (8) ഹോമിക്കുന്നതുതന്നെ വിധിപ്രകാരമല്ലാതിരിക്ക, ഇങ്ങനെ തെററായിട്ടു് അനുഷ്ഠിക്കയോ, അനുഷ്ഠിക്കാതിരിക്കയോ ചെയ്യുന്ന അഗ്നിഹോത്രാദികർമ്മം, അതു ചെയ്യുന്നവന്റെ ഏഴാമത്തേതുംപ്പെടെയുള്ള ലോകങ്ങളെ നശിപ്പിക്കും. അവനു്, ആയാസം മാത്രമേ ഫലമുണ്ടാകയുള്ളു. കർമ്മങ്ങൾ ശരിയായി അനുഷ്ഠിച്ചാൽ കർമ്മപരിണാമത്തിനനുരൂപമായി, ഭൂർലോകം മുതൽ സത്യലോകംവരെയുള്ള ഏഴു ലോകങ്ങളെ പ്രാപിക്ക

എന്ന ഫലം കിട്ടുമല്ലോ. അതു് ഇപ്രകാരം തെററായിചെയ്യുന്ന അഗ്നിഹോത്രംകൊണ്ടു കിട്ടുകയില്ലാത്തതിനാൽ, ആ ലോകങ്ങൾ നശിപ്പിക്കപ്പെടുന്നതുപോലെതന്നെ. ബുദ്ധിമുട്ടുമാത്രം തീർച്ചയാണു്. അതുകൊണ്ടാണു ലോകങ്ങളെ നശിപ്പിക്കുന്നു എന്നു പറഞ്ഞതു്. പിണ്ഡദാനം മുതലായതുകൊണ്ടു് തന്നോടു സംബന്ധിക്കുന്ന പിതൃപിതാമഹപ്രപിതാമഹന്മാരും, തനിക്കു പകാരംചെയ്യുന്ന പുത്രപൌത്രപ്രപൌത്രന്മാരും താനും ഉൾപ്പെടെയുള്ള ഏഴു ലോകങ്ങൾ, ഇങ്ങനെ തെററായിചെയ്യുന്ന അഗ്നിഹോത്രാദികർമ്മംകൊണ്ടു്, ഉണ്ടാകാതെ പോകുന്നു എന്നതുകൊണ്ടു് അവയെ ഹിംസിക്കുന്നു എന്നു പറയുന്നു എന്നുമാവാം. 3

മന്ത്രം — കാളീ, കരാളീച, മനോജവാ ച
സുലോഹിതാ, യാ ച സു ധൂമ്രവർണ്ണാ,
സ്ഫുലിങ്ഗിനീ വിശ്വ രുചീ ച ദേവി
ലേലായമാനാ ഇതി സപ്ത ജിഹ്വാഃ 4

| | | |
|---|---|---|
| കാളീ | = | കാളിയും |
| കരാളീച | = | കരാളിയും |
| മനോജവാച | = | മനോജവയും |
| സുലോഹിതാ | = | സുലോഹിതയും |
| യാ സുധൂമ്ര വർണ്ണാ സാച | = | സുധൂമ്രവർണ്ണ എന്നു പ്രസിദ്ധമായിട്ടുള്ളതും |
| സ്ഫുലിങ്ഗിനീ | = | സ്ഫുലിങ്ഗിനിയും |
| ദേവീ വിശ്വരുചീ ച | = | ദേവിയായ വിശ്വരുചിയും |
| ഇതി | = | ഇപ്രകാരം |
| ലേലായമാനാഃ | = | ലേലായമാനകളായ = ആഹുതി ഗ്രസനത്തിനായി ചലിക്കുന്ന |
| ജിഹ്വാഃ | = | ജിഹ്വകൾ = അഗ്നിയുടെ നാവുകൾ |
| സപ്ത ഭവന്തി | = | ഏഴുണ്ടു്. |

ഭാഷ്യം — ആഹുതിഗ്രസനത്തിനായി ചലിക്കുന്ന, അഗ്നിയുടെ നാവുകൾ കാളി, കരാളി, മനോജവ, സുലോഹിത, സുധൂമ്രവർണ്ണ, സ്ഫുലിങ്ഗിനി വിശ്വരുചി ഇങ്ങനെ ഏഴാണു്.

മന്ത്രം —

ഏതേഷുയശ്ചരതേ ഭ്രാജമാനേഷു യഥാകാലം ചാ ഽ ഽ ഹുത-
യോഹ്യാദദായൻ, തം നയന്ത്യേ താഃ സൂര്യസ്യ രശ്മയോ യത്ര
ദേവാനാം പതിരേകോ ഽ ധിവാസഃ 5

| | |
|---|---|
| ഭ്രാജമാനേഷു | = ഭ്രാജമാനങ്ങളായ=ദീപ്തങ്ങളായ |
| ഏതേഷു | = ഇവയിൽ=ഈ അഗ്നിജിഹ്വാഭേദങ്ങളിൽ |
| യഃ | = എവൻ |
| യഥാകാലം | = കാലംതെററാതെ |
| ചരതേ | = ചരിക്കുന്നുവോ = കർമ്മത്തെ ആചരിക്കുന്നുവോ |
| തം | = അവനെ=ആ യജമാനനെ, |
| ഏതാഃ ആഹുതയഃ | = ഈ ആഹുതികൾ |
| സൂര്യസ്യരശ്മയഃ | = സൂര്യന്റെ രശ്മികളായിത്തീന്നിട്ട് |
| ആദദായൻ | = എടുത്ത് |
| യത്ര | = എവിടെ |
| ദേവനാംപതിഃ | = ദേവന്മാരുടെ പതി=ഇന്ദ്രൻ |
| ഏകഃ | = ഏകനായിട്ട്=എല്ലാവക്കും ഉപരിയായിട്ട് |
| അധിവാസഃ | = അധിവാസനായിരിക്കുന്നുവോ=അധിവസിക്കുന്നുവോ, |
| തത്ര | = അവിടെ |
| നയന്തി | = കൊണ്ടുപോകുന്നു. |

ഭാഷ്യം — മേൽപറഞ്ഞ അഗ്നിയുടെ ജിഹ്വാഭേദങ്ങളിൽ കാലം തെററാതെ കർമ്മം അനുഷ്ഠിക്കുന്ന യജമാനനെ, അവൻ ചെയ്തിട്ടുള്ള ആഹുതികൾ, സൂര്യരശ്മികളായിത്തീന്നിട്ട് — സൂര്യരശ്മികൾ വഴിയായി എന്നു സാരം — എടുത്ത്, ദേവാധിപതിയായ ഇന്ദ്രൻ എല്ലാവക്കും മേലായി വാഴുന്ന സ്വർഗ്ഗത്തിൽ കൊണ്ടുപോകുന്നു. 5

മന്ത്രം-- ഏഹ്യേഹീതി തമാഹുതയഃ സുവച്ചസഃ സൂര്യസ്യരശ്മി-
ഭിര്യജമാനം വഹന്തി, പ്രിയാം വാചമഭിവദന്ത്യോ ഽ ച്ചയന്ത്യ
ഏഷവഃ പുണ്യഃ സുകൃതോ ബ്രഹ്മലോകഃ 6

തം = അവനെ = ആ യജമാനനെ,
സുവർച്ചസഃ = ഏററവും തേജസ്സുള്ള
ആഹുതയഃ = ആഹുതികൾ
സൂര്യസ്യ രശ്മിഭിഃ = സൂര്യൻെറ രശ്മികളിൽക്കൂടി
ഏഹി ഏഹി = ''വരു! വരു!
ഏഷഃ = ഇതാ
വഃ = നിങ്ങൾക്ക്
പുണ്യഃ = പുണ്യമായ } = പുണ്യകർമ്മഫലമായ
സുകൃതഃ = സുകൃതമായ }
ബ്രഹ്മലോകഃ = ബ്രഹ്മലോകം''
ഇതി = ഇപ്രകാരം
പ്രിയാം വാചം = പ്രിയമായ വാക്കിനെ
അഭിവദന്ത്യഃ = പറഞ്ഞുകൊണ്ടും
അർച്ചയന്ത്യഃ = അർച്ചിച്ചുകൊണ്ടും = പൂജിച്ചുകൊണ്ടും
വഹന്തി = കൊണ്ടുപോകുന്നു.

ഭാഷ്യം--ദീപ്തിയോടുകൂടിയ ആഹുതികൾ, ആ യജമാനനെ, സൂര്യരശ്മികൾ വഴിയായി, ''വരു! വരു! ഇതാ! നിങ്ങളുടെ പുണ്യകർമ്മഫലമായ ബ്രഹ്മലോകം!'' എന്നും മററും പ്രിയവചനം പറകയും പൂജിക്കയും ചെയ്തുകൊണ്ട്, കൊണ്ടുപോകുന്നു. ഇവിടെ ബ്രഹ്മലോകം എന്നു പറയുന്നതു പ്രകരണമനുസരിച്ച് സ്വർഗ്ഗമാണെന്നറിഞ്ഞുകൊള്ളണം. 6

മന്ത്രം--പ്ലവാഹ്യേതേ അദൃഢാ യജ്ഞരൂപാ-
അഷ്ടാദശോക്തമവരം യേഷു കർമ്മ
ഏതച്ഛ്റേയോ യേ ഽഭിനന്ദന്തി മൂഢാ
ജരാമൃത്യും തേ പുനരേവാപി യന്തി. 7

യേഷു = ആരിൽ
അവരം = അവരമായ = താണതരത്തിലുള്ള
(ജ്ഞാനത്തോടുകൂടാതെയുള്ള)
കർമ്മ = കർമ്മം
ഉക്തം = പറയപ്പെട്ടിരിക്കുന്നുവോ,
യജ്ഞരൂപാഃ = യജ്ഞരൂപരായ = യജ്ഞത്തെ നിർവ്വഹിക്കുന്ന

| | |
|---|---|
| ഏതേ അഷ്ടാദശ | = ഈ പതിനെട്ടുപേരും = പതിനാറു് ഋത്വിക്കുകളും, യജമാനനും പത്നിയും |
| അദൃഢാഃ | = അദൃഢരും = അസ്ഥിരരും |
| പ്ലവാഃ | = നശിച്ചുപോകുന്നവരും ആകുന്നു. |
| യേ മൂഢാഃ | = ഏതു മൂഢന്മാർ |
| ഏതത് | = ഇതിനെ = ഈ കർമ്മത്തെ |
| ശ്രേയഃ | = ശ്രേയസ്സായി = ശ്രേയസ്സിനു സാധനമായി |
| അഭിനന്ദന്തി | = അഭിനന്ദിക്കുന്നുവോ, |
| തേ | = അവർ |
| പുനഃ ഏവ അപി | = വീണ്ടും വീണ്ടും |
| ജരാ മൃത്യും | = ജരയേയും മൃത്യുവിനേയും |
| യന്തി | = പ്രാപിക്കുന്നു |

ഭാഷ്യം — ജ്ഞാനത്തോടുകൂടാതെയുള്ള ഈ കർമ്മം, അവിദ്യാകാമകർമ്മങ്ങളിൽ നിന്നുണ്ടാകുന്നതാകയാൽ, സാരമില്ലാത്തതും ദുഃഖമൂലവുമാകുന്നു എന്നു ഇതിനെ നിന്ദിക്കുന്നു:— യാഗം നടത്തുന്ന പതിനാറുഋത്വിക്കുകൾ, യജമാനൻ, യജമാനന്റെ പത്നി ഈ പതിനെട്ടു പേരെ ആശ്രയിച്ചാണു്, ജ്ഞാനം കൂടാതെയുള്ള കർമ്മത്തെ ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതു്. കർമ്മത്തിനാശ്രയമായ ഈ പതിനെട്ടുപേരും എന്നും നിലനില്ക്കുന്നവരല്ല; നശിച്ചുപോകുന്നവരാണു്. അതിനാൽ, അവരെക്കൊണ്ടു സാധിക്കുന്ന കർമ്മവും അതിന്റെ ഫലവും നശിച്ചുപോകുന്നതായിരിക്കാനേ തരമുള്ളു. പാത്രം നശിക്കുമ്പോൾ, അതിലുള്ള പാൽ, തൈർ മുതലായവയും നശിച്ചുപോകുമല്ലോ. അതിനാൽ ഈ കർമ്മത്തെ, ശ്രേയസ്സാധനമെന്നു കരുതി അഭിനന്ദിക്കുന്ന അവിവേകികൾ, കുറച്ചുകാലം സ്വർഗ്ഗത്തിൽ സ്ഥിതിചെയ്തിട്ടു, വീണ്ടും ജരാമരണങ്ങളെ പ്രാപിക്കുന്നു.

മന്ത്രം — അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതംമന്യമാനാഃ
ജങ്ഘന്യമാനാഃ പരിയന്തി മൂഢാ-
അന്ധേനൈവ നീയമാനാ യഥാഽന്ധാഃ 8

| | |
|---|---|
| അവിദ്യായാം | = അവിദ്യയിൽ |
| അന്തരേ | = മദ്ധ്യത്തിൽ |

| | |
|---|---|
| വർത്തമാനാഃ | = വർത്തിക്കുന്നവരും |
| സ്വയം | = തന്നെത്താൻ |
| ധീരാഃ | = ധീരന്മാരെന്നുവിചാരിക്കുന്നവരും = ബുദ്ധിമാന്മാരെന്നു വിചാരിക്കുന്നവരും |
| പണ്ഡിതംമന്യമാനാഃ | = പണ്ഡിതന്മാരെന്നഭിമാനിക്കുന്നവരും ആയ |
| മൂഢാഃ | = മൂഢന്മാർ =അവിവേകികരം |
| അന്ധേന ഏവ | = അന്ധ കുരുടനാൽതന്നെ |
| നീയമാനാഃ | = നയിക്കപ്പെടുന്ന = വഴികാണിക്കപ്പെടുന്ന |
| അന്ധാഃ യഥാ | = അന്ധന്മാരെപ്പോലെ |
| ജങ്ഘന മാനാഃ | = അനത്ഥപരമ്പരയാൽ, ഏററവും പീഡിതരായിട്ട് |
| പരിയന്തി. | = ചുററിത്തിരിയുന്നു. |

ഭാഷ്യം — അജ്ഞാനത്തിൻെറ ഉള്ളിൽ സ്ഥിതി ചെയ്യുന്നവരും, എന്നാൽ തന്നത്താൻ ബുദ്ധിമാന്മാരെന്നും, അറിയേണ്ടതെല്ലാമറിഞ്ഞിട്ടുള്ളവരെന്നും അഭിമാനിക്കുന്നവരുമായ മൂഢന്മാർ, കണ്ണില്ലാത്തവൻ തന്നെ വഴികാണിക്കുന്ന കുരുടൻമാർ കല്ലിലും മുള്ളിലും കുഴിയിലും അകപ്പെട്ടു കഷ്ടപ്പെടുന്നതുപോലെ ജരാരോഗാദികളായ അനേകാനത്ഥ പരമ്പരയിൽപ്പെട്ടു വലഞ്ഞു ചുററിത്തിരിയുന്നു.

മന്ത്രം — അവിദ്യായാം ബഹുധാ വത്തമാനാ-
വയംകൃതാർത്ഥാ ഇത്യഭിമന്യന്തിബാലാഃ;
യത് കർമ്മിണോ ന പ്രവേദയന്തി രാഗാ-
ത്തേനാ ʃ ʃ തുരാഃ ക്ഷീണലോകാശ്ച്യവന്തേ. 9

| | |
|---|---|
| അവിദ്യായാം | = അവിദ്യയിൽ |
| ബഹുധാ | = പലപ്രകാരത്തിൽ |
| വത്തമാനാഃ | = വത്തിക്കുന്ന |
| ബാലാഃ | = ബാലന്മാർ, |
| വയം | = നാം |
| കൃതാർത്ഥാഃ | = കൃതാത്ഥന്മാരാകുന്നു, |
| ഇതി | = എന്നു് |

അഭിമന്യന്തി — അഭിമാനിക്കുന്നു.
യത് — യാതൊന്നു ഹേതുവായിട്ടു്,
കർമ്മിണഃ — കർമ്മികൾ = കർമ്മസക്തന്മാർ
രാഗാത് — രാഗത്താൽ—കർമ്മഫലത്തിലുള്ള കൊതിയാൽ
ന പ്രവേദയന്തി — തത്വത്തെ അറിയുന്നില്ലയോ?
തേന — അതുകൊണ്ടു്—അങ്ങനെ തത്വത്തെ അറിയായ്കകൊണ്ടു്
ക്ഷീണലോകാഃ — കർമ്മഫലം ക്ഷയിച്ചു്
ആതുരാഃ — ആതുരന്മാരായിട്ടു—ദുഃഖപരവശന്മാരായിട്ടു്
ച്യവന്തേ — ച്യവിക്കുന്നു — സ്വർഗ്ഗലോകത്തിൽനിന്നു ഭ്രഷ്ടരായിത്തീരുന്നു.

ഭാഷ്യം:— എന്നു മാത്രമല്ല, പലപ്രകാരത്തിൽ, അവിദ്യയിൽ വർത്തിക്കുന്ന അവിവേകികൾ, നാം സാധിക്കുവാനുള്ളതെല്ലാം സാധിച്ചവരാണെന്നഭിമാനിക്കുന്നതിനാൽ തത്വത്തെ അറിയാൻ ശ്രമിക്കുകയോ അറിയുകയോ ചെയ്യുന്നില്ല. അതിനാൽ, ഒടുവിൽ ഭോഗംകൊണ്ടു കർമ്മഫലം ക്ഷയിച്ചു ദുഃഖപരവശരായിട്ടു സ്വർഗ്ഗലോകത്തിൽ നിന്നു ഭ്രഷ്ടരായിത്തീരുന്നു-തിരിച്ചു പോരുന്നു. 9

മന്ത്രം — ഇഷ്ടാപൂർത്തം മന്യമാനാ വരിഷ്ഠം
നാന്യച്ഛ്റേയോ വേദയന്തേ പ്രമൂഢാഃ
നാകസ്യ പൃഷ്ഠേ തേ സുകൃതേ ഽനുഭൂത്വാ
ഇമം ലോകം ഹീനതരം വാ വിശന്തി. 10

പ്രമൂഢാഃ — പ്രമൂഢന്മാർ = പുത്രപശുബന്ധ്വാദികളിലുള്ള രാഗത്താൽ മയങ്ങിയവർ
ഇഷ്ടാപൂർത്തേ — ഇഷ്ടാപൂർത്തങ്ങളെ—ശ്രൗതസ്മാർത്തകർമ്മങ്ങളെ
വരിഷ്ഠം — വരിഷ്ഠമെന്നു—പുരുഷാർത്ഥത്തെ സാധിക്കുന്നതിനു് ഏററവും ഉത്തമമായിട്ടുള്ളതെന്നു്
മന്യമാനാഃ — വിചാരിച്ചിട്ടു്,

അന്യത് = അന്യമായ = ആത്മജ്ഞാനരൂപമായ
ശ്രേയഃ = ശ്രേയസ്സിനെ = ശ്രേയസ്സാധനത്തെ
ന വേദയന്തേ = അറിയുന്നില്ല.
തേ = അങ്ങനെയുള്ളവൻ
സുകൃതേ = കർമ്മഫലം അനുഭവിക്കുന്നതിനുള്ള സ്ഥലമായ
നാകസ്യപൃഷ്ഠേ = സ്വർഗ്ഗത്തിന്റെ ഉപരിഭാഗത്തിൽ
അനുഭൂത്വാ = കർമ്മഫലത്തെ അനുഭവിച്ചിട്ട്
ഇമം ലോകം = ഈ ലോകത്തേയോ = മനുഷ്യലോകത്തേയോ
ഹീനതരം വാ = ഇതിനെക്കാൾ താണതരത്തിലുള്ള ലോകത്തേയോ
വിശന്തി = പ്രവേശിക്കുന്നു.

ഭാഷ്യം--യാഗം മുതലായ ശ്രുതിയിൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെ ഇഷ്ടമെന്നും, വാപീകൂപതടാകാദിനിർമ്മാണരൂപമായ സ്മൃതിവിഹിത കർമ്മങ്ങളെ പൂർത്തമെന്നും പറയുന്നു. ഇവ രണ്ടുമാണു പുരുഷാർത്ഥസാധനങ്ങളിൽ ഏററവും പ്രധാനമെന്നു വിചാരിച്ചിട്ട്, പുത്രന്മാർ, പശുക്കൾ, ബന്ധുക്കൾ മുതലായ സുഖസാധനങ്ങളിൽ ഉള്ള രാഗത്താൽ മതിമറന്നുപോയിട്ടുള്ള ആളുകൾ, ആത്മജ്ഞാനരൂപമായ, വേറെയുള്ള ശ്രേയസ്സാധനത്തെ അറിയുന്നതിനു ശ്രമിക്കുന്നില്ല. അവർ കർമ്മഫലത്തെ അനുഭവിക്കുന്നതിനുള്ള സ്ഥാനമായ സ്വർഗ്ഗലോകത്തിൽ, തങ്ങൾ ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലത്തെ അനുഭവിച്ചിട്ട്, അതു ക്ഷയിക്കുമ്പോൾ, കർമ്മശേഷത്തിന്റെ സ്വഭാവത്തിനനുരൂപമായി, മനുഷ്യലോകത്തേയോ, ഇതിലും താണതരത്തിലുള്ള തിര്യക്‌ലോകത്തെയോ, സ്ഥാവരലോകത്തെയോ പ്രവേശിക്കുന്നു. 10

മന്ത്രം — തപഃശ്രദ്ധേ യേഹ്യുപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷ്യചര്യാംചരന്തഃ
സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി
യത്രാമൃതഃ സ പുരുഷോഹ്യവ്യയാത്മാ. 11

ശാന്താഃ = ശാന്തന്മാരും = കരണഗ്രാമങ്ങളെല്ലാം അടങ്ങിയവരും

| | |
|---|---|
| വിദ്വാംസഃ | = വിദ്വാന്മാരും = ജ്ഞാനികളും ആയ |
| യേ ഹി | = എവർ = സംന്യാസികളൊ, വാനപ്രസ്ഥന്മാരൊ, ജ്ഞാനപ്രധാനന്മാരായ ഗൃഹസ്ഥന്മാരൊ ആയ എവർ പിന്നെ |
| ഭൈക്ഷ്യചര്യാം | = ഭിക്ഷകൊണ്ടുള്ള ജീവസന്ധാരണത്തെ |
| ചരന്തഃ | = ആചരിച്ചുകൊണ്ടു് |
| അരണ്യേ | = അരണ്യത്തിൽ സ്ഥിതിചെയ്തു് |
| തപഃശ്രദ്ധേ | = തപസ്സിനേയും ശ്രദ്ധയേയും = തങ്ങളുടെ ആശ്രമത്തിനു വിധിച്ചിട്ടുള്ള കർമ്മത്തേയും വിദ്യയേയും |
| ഉപവസന്തി | = ഉപവസിക്കുന്നവോ = സേവിക്കുന്നുവോ |
| തേ | = അവർ |
| വിരജാഃ | = വിരജന്മാരായിട്ടു് = പുണ്യവും പാപവും ഇല്ലാത്തവരായിട്ടു് |
| സൂര്യദ്വാരേണ | = സൂര്യൻ വഴിയായി = ഉത്തരായണത്തിൽക്കൂടി. |
| അമൃതഃ | = അമൃതനും |
| അവ്യയാത്മാ | = അവ്യയസ്വരൂപനും = സംസാരമുള്ളിടത്തോളംകാലം നിലനിൽക്കുന്നവനും ആയ |
| സഃ പുരുഷഃ | = ആ പുരുഷൻ = ഹിരണ്യഗർഭൻ എന്നു പറയുന്ന പുരുഷൻ. |
| യത്ര | = എവിടെയാണോ, |
| തത്ര | = അവിടെ |
| പ്രയാന്തി | = പ്രയാണം ചെയ്യുന്നു. |

ഭാഷ്യം — പിന്നെ, മേൽ പറഞ്ഞതിനു വിപരീതമായി, ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും അടക്കി, സ്വന്തമായിട്ടു യാതൊന്നും വച്ചിട്ടില്ലാത്തതിനാൽ ഭിക്ഷകൊണ്ടു ജീവസന്ധാരണം ചെയ്തുകൊണ്ടു കാട്ടിൽ പാർത്തു്, തങ്ങളുടെ ആശ്രമത്തിനു വിധിച്ചിട്ടുള്ള കർമ്മങ്ങളേയും ഹിരണ്യഗർഭാദിയെ സംബന്ധിച്ചുള്ള വിദ്യയേയും അനുഷ്ഠിക്കുന്ന ജ്ഞാനികളായ സംന്യാസികളും, വാനപ്രസ്ഥന്മാരും ജ്ഞാനപ്രധാനന്മാരായ ഗൃഹസ്ഥന്മാരും, പുണ്യപാപങ്ങൾ ക്ഷയിച്ചു്, ഉത്തരായണം വഴിക്കു്, അമൃതനും സംസാരമുള്ളിടത്തോളംകാലം നിലനിൽക്കുന്നവനും

ആയ ഹിരണ്യഗർഭൻ എന്നുപറയുന്ന പുരുഷൻ സ്ഥിതിചെയ്യുന്ന സത്യലോകാദിയിൽ ഗമിക്കുന്നു. അപരവിദ്യകൊണ്ടു പ്രാപിക്കേണ്ടതായ ഇതുവരെയുള്ളതെല്ലാം സംസാരഗതികൾതന്നെ. ഇതുതന്നെയാണു മോക്ഷമെന്നു ചിലർ വിചാരിക്കുന്നുണ്ട്. എന്നാൽ അതു ശരിയല്ല; ''ഇഹൈവ സർവ്വേ പ്രവിലീയന്തി കാമാസ്തേ സർവ്വഗം സർവ്വതഃ പ്രാപ്യ ധീരാ യുക്താത്മാനഃ സർവ്വമേവാഽഽവിശന്തി'' (ഇവിടെത്തന്നെ എല്ലാ കാമങ്ങളും നശിക്കുന്നു. ആത്മജ്ഞാനികളായ ബുദ്ധിമാന്മാർ സർവ്വവ്യാപിയായ വസ്തുവിനെ എല്ലായിടത്തും കണ്ടിട്ട് അതിനോടു ഐക്യംപ്രാപിച്ച് സർവ്വത്തെയും പ്രവേശിക്കുന്നു. സർവ്വാത്മാക്കളായിത്തീരുന്നു.) എന്നും മററുമുള്ള ശ്രുതികൾക്കും പ്രകരണത്തിനും വിരുദ്ധമാകയാൽ, ഇതുതന്നെയാണു മോക്ഷമെന്നു വിചാരിപ്പാൻ പാടില്ല. അപരവിദ്യാപ്രകരണത്തിൽ പെട്ടെന്നു മോക്ഷത്തെപ്പററിപ്പറവാൻ ഇടയില്ലല്ലോ. വിരജന്മാരായിത്തീരുന്നു എന്നു പറഞ്ഞിടത്തുള്ള വിരജസ്ത്വമാകട്ടെ ആപേക്ഷികമാകുന്നു. ഹിരണ്യഗർഭപ്രാപ്തിവരെയുള്ള അപരവിദ്യാകാര്യമെല്ലാം സാധ്യസാധനരൂപവും ക്രിയ, കാരകം, ഫലം എന്നുള്ള ഭേദത്താൽ ഭിന്നവുമായതുകൊണ്ടു ദ്വൈതമാകുന്നു. സ്ഥാവരം മുതലുള്ള സംസാരഗതിയെ മുറയ്ക്കു പറഞ്ഞുകൊണ്ടുവരവേ മനുവും ഇങ്ങനെതന്നെ പറഞ്ഞിട്ടുണ്ട്--

''ബ്രഹ്മാ, വിശ്വസൃജോ, ധർമ്മോ, മഹാ,നവ്യക്തമേവ ച
ഉത്തമാം സാത്വികീമേതാം ഗതിമാഹുർമ്മനീഷിണഃ''

(ബ്രഹ്മാവ്, പ്രജാപതികൾ, യമൻ, ഹിരണ്യഗർഭൻ അവ്യക്തം ഇങ്ങനെയുള്ള ഗതിയെ സത്വഗുണപ്രധാനമായ ഉത്തമഗതിയെന്നു വിദ്വാന്മാർ പറയുന്നു.)

മന്ത്രം--പരീക്ഷ്യലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ
നിർവ്വേദമായാ,-
ന്നാസ്ത്യകൃതഃകൃതേന; തദ്വിജ്ഞാനാർത്ഥം ഗുരുമേവാഭിഗച്ഛേത്
സമിൽപാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം. 12

ബ്രാഹ്മണഃ = ബ്രാഹ്മണൻ

കർമ്മചിതാൻ = കർമ്മചിതങ്ങളായ = കർമ്മത്താൽ സമ്പാദിക്കപ്പെടുന്ന

ലോകാൻ = ലോകങ്ങളെ
പരീക്ഷ്യ = പരീക്ഷിച്ചിട്ടു്,
കൃതേന = കൃതം (കർമ്മം)കൊണ്ടു്
അകൃതഃ = അകൃതം = കൃത്രിമമല്ലാത്തതു് = നിത്യമായുള്ളതു്.
ന അസ്തി = ഉണ്ടാകയില്ല = ലഭ്യമല്ല.
ഇതി = എന്നു്
നിർവേദം = നിർവേദത്തെ = വൈരാഗ്യത്തെ
ആയാത് = പ്രാപിക്കണം.
തദ്വിജ്ഞാനാർത്ഥം = അതിനെ അറിയുന്നതിനായി
സമിൽപാണിഃ = കൈയിൽ സമിത്തുകളോടുകൂടി
ശ്രോത്രിയം = ശ്രോത്രിയനും = വേദങ്ങളെല്ലാം പഠിച്ചു് അവയുടെ അർത്ഥം ഗ്രഹിച്ചിട്ടുള്ളവനും
ബ്രഹ്മനിഷ്ഠം = ബ്രഹ്മത്തിൽ നിഷ്ഠയോടുകൂടിയവനും ആയ
ഗുരും ഏവ = ഗുരുവിനെത്തന്നെ
അഭിഗച്ഛേത് = അഭിഗമിക്കണം = പ്രാപിക്കണം

ഭാഷ്യം--ഇനി, സാധ്യസാധനരൂപമായ സംസാരത്തിൽനിന്നെല്ലാം വിരക്തനായവന്നാണ പരബ്രഹ്മവിദ്യയിൽ അധികാരമെന്നു കാണിക്കുന്നതിനായി പറയുന്നു:--അപരവിദ്യയുടെ വിഷയം, സ്വാഭാവികമായ അവിദ്യ, കാമം, കർമ്മം ഈ ദോഷങ്ങളുള്ള പുരുഷൻ അനുഷ്ഠിക്കേണ്ടതാകുന്നു. എന്തെന്നാൽ, അതു്, അവിദ്യാദി ദോഷങ്ങളുള്ള പുരുഷനെ മാത്രം ഉദ്ദേശിച്ചു വിധിക്കപ്പെട്ടിട്ടുള്ളതാകുന്നു. അതിനെ അനുഷ്ഠിക്കുന്നതിൻെറ ഫലമായി ലഭിക്കുന്നവയും ദക്ഷിണായനം വഴിക്കും ഉത്തരായണം വഴിക്കും പ്രാപിക്കേണ്ടവയുമായ ലോകങ്ങളേയും, വിധിച്ചിട്ടുള്ളതു ചെയ്യാതിരിക്കുക, നിഷേധിച്ചിട്ടുള്ളതു ചെയ്യുക മുതലായ ദോഷങ്ങൾകൊണ്ടുണ്ടാകുന്ന നരകം, തിര്യഗ്യോനി, പ്രേതങ്ങൾ മുതലായ ലോകങ്ങളേയും പ്രത്യക്ഷം, അനുമാനം, ഉപമാനം, ആഗമം എന്നീ പ്രമാണങ്ങളെക്കൊണ്ടു പരീക്ഷിച്ചു് അവയുടെ യഥാർത്ഥ സ്വരൂപത്തെ ബ്രാഹ്മണൻ അറിയണം. സംസാരഗതികൾ തന്നെയായിട്ടുള്ളവയും, അവ്യക്തംമുതൽ സ്ഥാവരങ്ങൾവരെയുള്ളവയും, വ്യാകൃതാവ്യാകൃത

സ്വരൂപങ്ങളും, ബീജവും അംകുരവുംപോലെ പരസ്പരോൽപത്തിക്ക നിമിത്തങ്ങളും, അനേകായിരം അനത്ഥങ്ങളെക്കൊണ്ടു നിറഞ്ഞവയും വാഴപ്പിണ്ടിപോലേ നിസ്സാരങ്ങളും, ഇന്ദ്രജാലം, കാനൽജലം, ഗന്ധവ്നഗരം മുതലായവയെപ്പോലെ അയഥാത്ഥരൂപങ്ങളും, സ്വപ്നം, വെള്ളത്തിലെ കുമിളകരം, നര ഇവയെപ്പോലെ പ്രതിക്ഷണം നശിക്കുന്നവയും, അവിദ്യ, കാമം, എന്നീ ദോഷങ്ങരംനിമിത്തം ചെയ്യുന്ന കർമ്മങ്ങരംകൊണ്ടു് സമ്പാദിക്കപ്പെടുന്നവയും, പുണ്യപാപങ്ങരംകൊണ്ടു സിദ്ധിക്കുന്നവയും ആയ ആ ലോകങ്ങരം നിസ്സാരങ്ങളെന്നു മനസ്സിലാക്കണമെന്നു സാരം. സവ്സംഗപരിത്യാഗപൂവ്ം ബ്രഹ്മവിദ്യയെ സ്വീകരിക്കുന്നതിനു ബ്രാഹ്മണനുതന്നെയാണു വിശേഷിച്ചധികാരമെന്നു കാണിക്കുന്നതിനാണു് ''ബ്രാഹ്മണൻ'' എന്നു പറഞ്ഞതു്. ഇങ്ങനെ കർമ്മഫലങ്ങളായ ലോകങ്ങളെ പരീക്ഷിച്ചു് അവയുടെ യഥാത്ഥരൂപം മനസ്സിലാക്കിയതിൻെറശേഷം വൈരാഗ്യത്തെ പ്രാപിക്കണം. ആ വൈരാഗ്യമെങ്ങനെ എന്നാൽ— ''ഈ സംസാരത്തിൽ, അകൃതമായ--കർമ്മംകൊണ്ടുണ്ടായതല്ലാത്ത - പദാത്ഥമൊന്നുമില്ല. എല്ലാ ലോകങ്ങളും കർമ്മംകൊണ്ടു സമ്പാദിക്കപ്പെടുന്നവയും അതുകൊണ്ടുതന്നെ അനിത്യങ്ങളുമാകുന്നു. നിത്യമായി യാതൊന്നുമില്ല. എല്ലാ കർമ്മവും അനിത്യഫലത്തെതന്നെയാണു സാധിക്കുന്നതു്. കർമ്മങ്ങരംകൊണ്ടു സാധിക്കുന്നതെല്ലാം ഉൽപാദ്യം ആപ്യം, സംസ്കാര്യം, വികാര്യം--ഉണ്ടാക്കപ്പെടുന്നതു്, ലഭിക്കപ്പെടുന്നതു്, സംസ്കരിക്കപ്പെടുന്നതു്, മാററംവരുത്തപ്പെടുന്നതു്- എന്നു നാലുവിധത്തിലാണു്. ഇത്രയുമല്ലാതെ, കർമ്മത്തിനു വിഷയമായി വേറെ ഒന്നുമില്ല. ഇവ എല്ലാം അനിത്യങ്ങളാണുതാനും. ഞാനോ, നിത്യവും, അമൃതവും, അഭയവും കൂടസ്ഥവും (=പരിണാമരഹിതം) അചലവും പ്രയത്നമില്ലാത്തതുമായ വസ്തുവിനെ ആണു് പ്രാത്ഥിക്കുന്നതു്. ഇതിനു വിപരീതമായിട്ടുള്ളതൊന്നും എനിക്കു വേണ്ട. അതിനാൽ, ആയാസം അധികമുള്ളതും അനത്ഥത്തെ ഉണ്ടാക്കുന്നതുമായ കർമ്മം ചെയ്യുന്നതെന്തിനു്?'' ഇപ്രകാരം വൈരാഗ്യത്തെ പ്രാപിച്ചതിൻെറശേഷം, അഭയവും, ശിവവും കർമ്മംകൊണ്ടു സാധിക്കുന്നതല്ലാത്തതും നിത്യവുമായ പദമേതോ, അതിനെ അറിയുന്നതിനായി, വിരക്തനായ ബ്രാഹ്മണൻ ആചാര്യൻെറ അടുക്കൽതന്നെ പോകണം. ശാസ്ത്രജ്ഞനാണെന്നിരുന്നാലും ബ്രഹ്മജ്ഞാനത്തി

നായി തനിയേ അന്വേഷണം ചെയ്യരുതെന്നു കാണിപ്പാനാണു ഗുരുവിൻെറ അടുക്കൽതന്നെ എന്നു പറഞ്ഞതു്. ഗുരുവിൻെറ അടുക്കൽ പോകുന്നതു വെറുംകൈയോടെ ആയിരിക്കരുതു്. ആചാര്യനു കാഴ്ചവസ്തുവാൻ സമിത്തുകരം കൈയിൽ ഉണ്ടായിരിക്കണം. ഗുരുവും വേദങ്ങളെ അധ്യയനംചെയ്തു് അവയുടെ അത്ഥത്തെ വേണ്ടുംവണ്ണം ഗ്രഹിച്ചിട്ടുള്ളവനും, സവ്കർമ്മങ്ങളേയും ഉപേക്ഷിച്ചു കേവലമായും അദ്വയമായുമുള്ള ബ്രഹ്മത്തിൽ നിഷ്ഠയോടുകൂടിയവനുമായിരിക്കണം. കർമ്മവും ആത്മജ്ഞാനവുംതമ്മിൽ വിരുദ്ധങ്ങളാകയാൽ, കർമ്മി ബ്രഹ്മത്തിൽ നിഷ്ഠനായിരിക്ക എന്നതു സംഭവിക്കുന്നതല്ലല്ലോ. ഇപ്രകാരമുള്ള ഗുരുവിൻെറ സന്നിധിയിൽ വിധിപ്രകാരം ചെന്നു്, അദ്ദേഹത്തെ പ്രസാദിപ്പിച്ചിട്ടു്, അക്ഷരനും സത്യനുമായ പുരുഷനെ ചോദിക്കണം. 12

മന്ത്രം — തസ്മൈ സ വിദ്വാനുപസന്നായ സമ്യക്
പ്രശാന്ത ചിത്തായ ശമാന്വിതായ
യേനാക്ഷരം പുരുഷം വേദ സത്യം
പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം 13

| | | |
|---|---|---|
| സഃ വിദ്വാൻ | = | ആ വിദ്വാൻ |
| സമ്യക് | = | വേണ്ട വിധത്തിൽ = ശാസ്ത്രമനുസരിച്ചു് |
| ഉപസന്നായ | = | തൻെറ അടുക്കൽ വന്നവനും, |
| പ്രശാന്തചിത്തായ | = | പ്രശാന്തമായ ചിത്തത്തോടുകൂടിയവനും = ദപ്പാദിദോഷങ്ങരം അടങ്ങിയിട്ടുള്ളവനും ആയ |
| തസ്മൈ | = | അവനു് = ആ ശിഷ്യനു് |
| യേന | = | യാതൊന്നുകൊണ്ടു് = യാതൊരു വിജ്ഞാനംകൊണ്ടു |
| അക്ഷരം | = | അക്ഷരനും = ക്ഷതമോ ക്ഷയമോ ഇല്ലാത്തവനും |
| സത്യം | = | സത്യനും പരമാത്ഥസ്വരൂപനും ആയ |
| പുരുഷം | = | പുരുഷനെ |
| വേദ | = | അറിയുന്നുവോ |
| താം ബ്രഹ്മവിദ്യാം | = | ആ ബ്രഹ്മവിദ്യയേ |

തത്ത്വതഃ = ഉള്ളതുപോലെ = ശരിയായി
പ്രോവാച = പറഞ്ഞുകൊടുക്കണം

ഭാഷ്യം--ബ്രഹ്മവിത്തായ ആ ഗുരു, ശാസ്ത്രവിധിയനുസരിച്ച തന്റെ അടുക്കൽ വന്നിട്ടുള്ള, ദർപ്പാദിദോഷരഹിതനും, ബാഹ്യേന്ദ്രിയശമമുള്ളവനും ആയ--ചുരുക്കത്തിൽ എല്ലാവിധത്തിലും വിരക്തനായ ശിഷ്യനു, മുമ്പുപറഞ്ഞ 'അദ്രേശ്യത്വം' മുതലായ വിശേഷണങ്ങളോടുകൂടിയതും, പൂർണ്ണനായതുകൊണ്ടും പുരത്തിൽ ശയിക്കുന്നതുകൊണ്ടും പുരുഷനെന്നും, പരമാർത്ഥ സ്വഭാവമുള്ളതുകൊണ്ടു സത്യമെന്നും, ക്ഷതവും ക്ഷയവുമില്ലാത്തതുകൊണ്ടു് അക്ഷരമെന്നും, പറയപ്പെടുന്ന ചൈതന്യത്തെ അറിയുന്നതിനുള്ള വഴിയായ ആ ബ്രഹ്മവിദ്യയെ, ഉള്ളതുപോലെ -- ശരിയായി -- പറഞ്ഞുകൊടുക്കണം. ന്യായമനുസരിച്ച തന്റെ അടുക്കൽ വരുന്ന ശിഷ്യനെ, അവിദ്യാമഹോദധിയിൽനിന്നു കരേററി വിടണമെന്നുള്ള നിയമത്തെ ആചാര്യനും അനുസരിക്കണമെന്നു സാരം. 13

അഥർവ്വവേദത്തിലുള്ള മുണ്ഡകോപനിഷത്തിൽ
പ്രഥമമുണ്ഡകത്തിലെ രണ്ടാംഖണ്ഡം കഴിഞ്ഞു.
പ്രഥമമുണ്ഡകവും കഴിഞ്ഞു.

## രണ്ടാം മുണ്ഡകം.

മന്ത്രം--

തദേതത്സത്യം, യഥാസുദീപ്താൽ പാവകാദ്വിസ്ഫുലിങ്ഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാ ∫ ക്ഷരാദ്വിവിധാഃ സോമ്യ! ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി. 1

തത് ഏതത് സത്യം = ഇതു സത്യമാകുന്നു
യഥാ = എങ്ങനെയാണോ
സുദീപ്താൽ = സുദീപ്തമായ-ഏററവും ജ്വലിക്കുന്ന
പാവകാത് = പാവകനിൽനിന്നു് = അഗ്നിയിൽനിന്നു്

| | |
|---|---|
| സരൂപാഃ | = സരൂപങ്ങളായ=അഗ്നിക്കു തുല്യമായ രൂപത്തോടുകൂടിയ |
| വിസ്ഫുലിങ്ഗാഃ | = വിസ്ഫുലിംഗങ്ങൾ=പൊരികൾ |
| സഹസ്രശഃ | = ആയിരക്കണക്കിനു |
| പ്രഭവന്തേ | = ഉണ്ടാകുന്നതു്, |
| തഥാ | = അതുപോലെ |
| ഹേ സോമ്യ | = അല്ലയോ പ്രിയദർശന! |
| അക്ഷരാത് | = അക്ഷരത്തിൽനിന്നു |
| വിവിധാഃ | = പലപ്രകാരത്തിലുള്ള |
| ഭാവാഃ | = ഭാവങ്ങൾ=ജീവങ്ങൾ |
| പ്രജായന്തേ | = ഉണ്ടാകുന്നു. |
| തത്ര ഏവ | = അതിൽതന്നെ |
| അപിയന്തിച | = ലയിക്കയും ചെയ്യുന്നു |

ഭാഷ്യം--അപരവിദ്യയുടെ കാര്യമെല്ലാം പറഞ്ഞുകഴിഞ്ഞു. ആ സംസാരത്തിൻെറ കാതലായിട്ടുള്ളതേതോ, ഏതു മൂലത്തിൽനിന്നാണോ ആ സംസാരം ജനിക്കുന്നതു്, ഏതിലാണോ വീണ്ടും ലയിക്കുന്നതു്, അതാകുന്നു അക്ഷരനെന്നും പുരുഷനെന്നും പറയുന്ന പരമാത്മവസ്തു അതിനെ അറിഞ്ഞാൽ ഈ സംസാരത്തെ എല്ലാം അറിയാം. അതാണു പരയായ ബ്രഹ്മവിദ്യയുടെ വിഷയം. അതിനെ പറയുന്നതിനായി ഉത്തരഗ്രന്ഥത്തെ ആരംഭിക്കുന്നു. അപരവിദ്യയ്ക്കു വിഷയമായും കർമ്മഫലരൂപമായുമുള്ളതു് ആപേക്ഷികമായ സത്യമാണു്; പരവിദ്യാവിഷയമായ ഇതാകട്ടെ പരമാർത്ഥത്തിൽ ഉള്ള സത്യമാകുന്നു; എന്തെന്നാൽ ഇതു വാസ്തവരൂപമത്രെ. വിദ്യാവിഷയമായ ഈ സത്യമാണു ശരിയായിട്ടുള്ളതു് എന്നും അവിദ്യാവിഷയമായതു കൊണ്ടു മറേറതു് അസത്യമാണെന്നും സാരം. ഏററവും പരോക്ഷ(അപ്രത്യക്ഷ)മായതുകൊണ്ടു്, ഈ സത്യമായ അക്ഷരത്തെ പ്രത്യക്ഷമായ വസ്തുവിനെപ്പോലെ എങ്ങനെയാണറിയുക എന്നു വിചാരിച്ചു ദൃഷ്ടാന്തം പറയുന്നു:- നല്ലവണ്ണം ജ്വലിക്കുന്ന അഗ്നിയിൽ നിന്നു്, അഗ്നിക്കു സമാനമായ ലക്ഷണത്തോടുകൂടി, അതിൻെറ അവയവങ്ങളായ പൊരികൾ പുറപ്പെടുന്നതുപോലെ, മുൻപറഞ്ഞ പ്രകാരത്തിലുള്ള ലക്ഷണങ്ങളോടുകൂടിയ അക്ഷരനിൽ നിന്നു, പലമാതിരിയിലുള്ള ദേഹങ്ങളാകുന്ന ഉപാധികളുടെ ഭേദങ്ങളനുസരിച്ചു ഭിന്നങ്ങളായ, പലപ്രകാര

ത്തിലുള്ള ജീവങ്ങൾ ഉണ്ടാകുന്നു; ആകാശത്തിൽനിന്ന് ഘടം മുതലായ ഉപാധികളാൽ പരിച്ഛിന്നങ്ങളായ പലമാതിരി സുഷിരങ്ങൾ, ആ ഉപാധികളുടെ ഭേദങ്ങളനുസരിച്ചുള്ള ഭേദത്തോടുകൂടി, ഉണ്ടാകുന്നതുപോലെ, വിവിധങ്ങളായ നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന ദേഹങ്ങളാകുന്ന ഉപാധികളുണ്ടാകുന്നതനുസരിച്ച് അക്ഷരനിൽനിന്നു ജീവഭേദങ്ങൾ ഉണ്ടാകുന്നു എന്നു സാരം. ഘടാദികൾ നശിക്കുമ്പോൾ സുഷിരഭേദങ്ങളും നശിക്കുന്നതുപോലെ, ദേഹങ്ങളാകുന്ന ഉപാധികൾ നശിക്കുമ്പോൾ ജീവങ്ങളും ആ അക്ഷരനിൽ ലയിക്കുന്നു. ആകാശം സുഷിരഭേദങ്ങളുടെ ഉൽപ്പത്തിപ്രളയങ്ങൾക്കു നിമിത്തമായിരിക്കുന്നത്, ഘടം മുതലായ ഉപാധികൾ നിമിത്തം മാത്രമായിരിക്കുന്നതുപോലെ, അക്ഷരൻ ജീവങ്ങളുടെ ഉൽപ്പത്തിപ്രളയങ്ങൾക്കു നിമിത്തമായിരിക്കുന്നതും നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന ദേഹങ്ങളാകുന്ന ഉപാധികൾ നിമിത്തം മാത്രമാണ്.

മന്ത്രം —

ദിവ്യോഹ്യമൂർത്തഃ പുരുഷഃ സബാഹ്യാഭ്യന്തരോഹ്യജഃ
അപ്രാണോഹ്യമനാഃ ശുഭ്രോഹ്യക്ഷരാത്പരതഃ പരഃ 2

| | |
|---|---|
| ഹി | = എന്തെന്നാൽ |
| പുരുഷഃ | = പുരുഷൻ |
| ദിവ്യഃ | = ദിവ്യനും = ദ്യോതനസ്വരൂപനും |
| അമൂർത്തഃ | = അമൂർത്തനും = യാതൊരു മൂർത്തിയുമില്ലാത്തവനും |
| സബാഹ്യാഭ്യന്തരഃ | = അകത്തും പുറത്തും ഒന്നായിരിക്കുന്നവനും |
| അജഃ | = അജനും = ജന്മം മുതലായ ഭാവവികാരങ്ങളൊന്നുമില്ലാത്തവനും |
| അപ്രാണഃ | = പ്രാണൻ (പ്രാണവായു) ഇല്ലാത്തവനും |
| അമനാഃ | = മനസ്സില്ലാത്തവനും |
| ശുഭ്രഃ | = ശുഭ്രനും = ശുദ്ധനും |
| പരതഃ | = പരനായ = തന്റെ വികാരങ്ങളേക്കാൾ പരനായ |
| അക്ഷരാത് | = അക്ഷരനേക്കാൾ |
| പരഃ | = പരനും ആകുന്നു. |

ഭാഷ്യം — നാമരൂപങ്ങൾക്കു ബീജഭൂതവും അവ്യാകൃതമെന്നു പേരോടുകൂടിയതും, തൻെറ വികാരങ്ങളേക്കാൾ പരവും ആയ അക്ഷരത്തേക്കാൾ പരവും, ഉപാധിഭേദങ്ങളൊന്നുമില്ലാത്തതും, ആകാശത്തെപ്പോലെ സർവ്വമൂർത്തിവർജ്ജിതവും, 'നേതി, നേതി ഇത്യാദി വിശേഷണങ്ങളെക്കൊണ്ടു വിവരിക്കപ്പെടുന്നതുമായ അക്ഷരസ്വരൂപത്തെത്തന്നെ പറവാനാഗ്രഹിച്ചുകൊണ്ടു പറയുന്നു: അവൻ ദിവ്യനാണ്—സ്വയം ജ്യോതിസ്സായതുകൊണ്ടു ദ്യോതനസ്വരൂപനാണ്. തൻെറ ആത്മാവിലുള്ളവനെന്നോ, അലൗകികനെന്നോ കൂടി അർത്ഥം പറയാം. യാതൊരു തരത്തിലുള്ള മൂർത്തിയും അവനില്ല. പൂർണ്ണനായതുകൊണ്ടും പുരത്തിൽ (ശരീരത്തിൽ) ശയിക്കുന്നതുകൊണ്ടും അവനെ പുരുഷൻ എന്നു പറയുന്നു. ഇവൻ പുറത്തും അകത്തും ഒന്നായി സ്ഥിതിചെയ്യുന്നു. ഇവൻ ഒന്നിൽനിന്നും ജനിക്കുന്നവനല്ല. എന്തെന്നാൽ ജലബുദ്ബുദം(വെള്ളത്തിലെകുമിള)മുതലായവസ്തുവായുവാദിപോലെയും, നഭസ്സിൻെറ സുഷിരഭേദങ്ങൾക്കു ഘടാദിപോലെയും ഇവനു ജന്മനിമിത്തമായിട്ടു വേറൊന്നില്ല * എല്ലാ ഭാവവികാരങ്ങളും ജനനം നിമിത്തം ഉണ്ടാകുന്നവയാകയാൽ, ജനനത്തെ നിഷേധിച്ചതുകൊണ്ടു് അവയും നിഷേധിക്കപ്പെട്ടിരിക്കുന്നു. ജനനമോ ജരയോ മരണമോ ക്ഷയമോ ചലനമോ ഇല്ലാത്തവനാണ് ഈ പുരുഷൻ എന്നു സാരം. ദേഹാദ്യുപാധികൾ നിമിത്തമുള്ള ഭേദങ്ങളെ വാസ്തവമെന്നുവിചാരിക്കുന്നവക്കു്, അവിദ്യനിമിത്തം, ആകാശത്തിനു തലവും മലവും മറ്റുമുണ്ടെന്നു തോന്നുന്നതുപോലെ ഈ പുരുഷൻ, ഓരോ ദേഹത്തിലും, പ്രാണൻ, മനസ്സ്, ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ മുതലായവയോടുകൂടിയിരിക്കുന്നതുപോലെ ഭാസിക്കുന്നു എങ്കിലും, പരമാർത്ഥദർശികൾക്കു് വാസ്തവത്തിൽ, പല ക്രിയാശക്തികളോടുകൂടിയ ചലനസ്സ്വരൂപമായ വായുവാകട്ടെ, പല തരത്തിലുള്ള അനേകം ജ്ഞാനശക്തികളുള്ളതും സങ്കല്പം മുതലായ ലക്ഷണങ്ങളോടു കൂടിയതുമായ മനസ്സാകട്ടെ ഇല്ലാത്തവനാണെന്നറിയാം. ഇതുകൊണ്ടു പ്രാണൻ മുതലായ വായുഭേദങ്ങളും കർമ്മേന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും, ബുദ്ധിയും, മനസ്സും, ജ്ഞാനേന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും നിഷേധിക്കപ്പെട്ടിരിക്കുന്നു എന്നു് അറിയണം. ഈ അർത്ഥത്തെത്തന്നെ ''ധ്യാ

* ജനിക്കുക, ഉണ്ടായിരിക്ക, വർദ്ധിക്ക, വിപരിണമിക്ക, ക്ഷയിക്ക, നശിക്ക മുതലായവയാണു് ഭാവവികാരങ്ങൾ

യതീവ, ലേലായതീവ'' എന്നു വേറെ ശ്രുതിയിലും പറഞ്ഞിട്ടുണ്ട്. ഇങ്ങനെ പ്രാണനും മനസ്സും എന്ന ഉപാധികൾ രണ്ടുമില്ലാത്തതുകൊണ്ട് ആ പുരുഷൻ ശുദ്ധനാകുന്നു. അതിനാൽ നാമരൂപങ്ങളുടെ ബീജമായ ഉപാധിയായി അറിയപ്പെടുന്ന സ്വരൂപത്തോടു കൂടിയതും എല്ലാ കാര്യകാരണങ്ങൾക്കും ബീജമായിരിക്കുന്നതിനാൽ എല്ലാ വികാരങ്ങളേക്കാളും പരവും, അവ്യാകൃതമെന്നു പേരോടുകൂടിയതുമായ അക്ഷരത്തേക്കാൾ പരനുമാകുന്നു. പുരുഷൻ യാതൊരുപാധിയുമില്ലാത്തവനാണെന്നു സാരം. ഈ പുരുഷനിലാണു സംവ്യവഹാരത്തിനു വിഷയവും ആകാശമെന്നു പറയുന്നതുമായ അക്ഷരം (മായാതത്ത്വം) ഊടും പാവും എന്ന രീതിയിൽ പിണഞ്ഞു ചേർന്നിരിക്കുന്നതു്. ഈ പുരുഷനു പ്രാണാദികൾ ഇല്ലാതിരിക്കുന്നതു് എങ്ങനെയാണെന്നു പറയാം:--പ്രാണൻ മുതലായവ, അവ ഉണ്ടാകുന്നതിനു മുമ്പ്, പുരുഷനെപ്പോലെ, അവയുടെ സ്വന്തരൂപത്തിൽ ഉണ്ടെങ്കിൽ, പുരുഷനു പ്രാണാദികൾ ഉണ്ടെന്നു പറയാവുന്നതാണ്. എന്നാൽ പ്രാണാദികളുടെ ഉൽപത്തിക്കു മുമ്പ് അവ പുരുഷനെപ്പോലെ സ്വന്തരൂപത്തിൽ ഇല്ല. അതിനാൽ അപ്പോൾ, പുത്രനുണ്ടാകുന്നതിനുമുമ്പു ദേവദത്തനു പുത്രനില്ലെന്നു പറയുന്നതുപോലെ, പുരുഷനു പ്രാണാദികൾ ഇല്ലെന്നു പറയുന്നു.

മന്ത്രം--ഏതസ്മാജ്ജായതേ പ്രാണോ മനഃ സർവേന്ദ്രിയാണി ച
ഖം, വായു, ർജ്യോതി, രാപഃ പൃഥിവീ വിശ്വസ്യ ധാരിണീ 3

| | |
|---|---|
| ഏതസ്മാത് | = ഇവനിൽനിന്നാണ് |
| പ്രാണഃ | = പ്രാണനും |
| മനഃ | = മനസ്സും |
| സർവേന്ദ്രിയാണി ച | = എല്ലാ ഇന്ദ്രിയങ്ങളും |
| ഖം | = ആകാശവും |
| വായുഃ | = വായുവും |
| ജ്യോതിഃ | = ജ്യോതിസ്സും = തേജസ്സും |
| വിശ്വസ്യ | = വിശ്വത്തിന്റേയും = സർവത്തിന്റേയും |
| ധാരിണീ | = ധാരിണിയായ = താങ്ങായിരിക്കുന്ന |
| പൃഥിവീ | = പൃഥിവിയും |
| ജായതേ | = ജനിക്കുന്നതു്. |

ഭാഷ്യം--പുരുഷന്ന പ്രാണൻ മുതലായവ ഇല്ലാത്തതു് എങ്ങനെയാണെന്നു പറയുന്നു:--നാമരൂപങ്ങൾക്കു ബീജമായ ഉപാധിയോടുകൂടിയ ഈ പുരുഷനിൽനിന്നുതന്നെയാണു്, അവിദ്യാവിഷയമായ വികാരമായുള്ളതും നാമധേയമാത്രവും അനൃതസ്വരൂപനുമായ പ്രാണൻ ഉണ്ടാകുന്നതു്. ''വാചാ ʃ ʃ രമ്ഭണം വികാരോ നാമധേയമനൃതം'' (വാക്കുകൊണ്ടുണ്ടാകുന്ന വികാരമാകുന്ന നാമധേയമെന്നതു്: അതു് അനൃതവുമാകുന്നു) എന്നു വേറേ ശ്രുതിയുള്ളതു് ഇതിന്നു പ്രമാണമാകുന്നു. പുത്രനില്ലാത്തവന്നു്, സ്വപ്നത്തിൽ കാണുന്ന പുത്രൻ നിമിത്തം സപുത്രത്വം ഉണ്ടാകയില്ലാത്തതുപോലെ അവിദ്യാവിഷയവും അനൃതസ്വരൂപനുമായ പ്രാണൻനിമിത്തം പുരുഷന്നു് പ്രാണനുണ്ടെന്നും വരികയില്ല. ഇതുപോലെതന്നെ, മനസ്സും എല്ലാ ഇന്ദ്രിയങ്ങളും വിഷയങ്ങളും ഇവനിൽനിന്നുതന്നെയാണുണ്ടാകുന്നതു്. അതുകൊണ്ടു് ഉപചാരമായിട്ടല്ലാതെ വാസ്തവത്തിൽ പുരുഷന്ന പ്രാണാദികളില്ലെന്നു സിദ്ധിക്കുന്നു എന്നു സാരം. ഉൽപത്തിയ്ക്കു മുമ്പില്ലാത്തതുപോലെതന്നെ, ലയിച്ചതിന്റെശേഷവും പുരുഷന്ന പ്രാണാദികൾ ഇല്ലെന്നറിഞ്ഞുകൊള്ളണം. കരണങ്ങളായ മനസ്സും ഇന്ദ്രിയങ്ങളുംപോലെതന്നെ ശരീരങ്ങൾക്കും വിഷയങ്ങൾക്കും കാരണങ്ങളായ ഭൂതങ്ങളും പുരുഷനിൽനിന്നുതന്നെയുണ്ടാകുന്നു. ഭൂതങ്ങളേതെല്ലാമെന്നാൽ--ആകാശം, ഉള്ളിലും പുറമേയുള്ളതും ആവഹൻ പ്രവഹൻ മുതലായ ഭേദങ്ങളോടുകൂടിയതുമായ വായു, അഗ്നി, ജലം, എല്ലാററിനേയും താങ്ങിനിറുത്തുന്ന പൃഥിവി ഇവയാകുന്നു. ഇവ, മുറയ്ക്കു് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന ഗുണങ്ങളോടും അവയ്ക്കു മുമ്പുപറഞ്ഞ ഗുണങ്ങളോടുംകൂടി പുരുഷനിൽനിന്നുതന്നെ ജനിക്കുന്നു എന്നു സാരം. പരവിദ്യയ്ക്കു വിഷയവും, അക്ഷരനും നിർവിശേഷനും സത്യനുമായ പുരുഷനെ ''ദിവ്യോഹ്യമൂർത്തഃ'' ഇത്യാദി മന്ത്രംകൊണ്ടു ചുരുക്കിപ്പറഞ്ഞിട്ടു്, പിന്നെ അവനെത്തന്നെ വിശേഷങ്ങളോടുകൂടി പറയുന്നതിനാരംഭിച്ചിരിക്കയാണു്. സൂത്രവും ഭാഷ്യവുംപോലെ, ചുരുക്കിയും വിസ്തരിച്ചും പറഞ്ഞാൽ വിഷയം സുഖമായി മനസ്സിലാക്കാൻ കഴിയുമല്ലോ.

മന്ത്രം--അഗ്നിർമ്മൂർദ്ധാ, ചക്ഷുഷീ ചന്ദ്രസൂര്യൌ,
ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ചവേദാഃ,
വായുഃ പ്രാണോ, ഹൃദയം വിശ്വമസ്യ,
പദ്ഭ്യാം പൃഥിവീഹ്യേഷ സർവ്വഭൂതാന്തരാത്മാ. 4

അസ്യ (=യസ്യ) = ആരുടെ
മൂർദ്ധാ = മൂർദ്ധാവു്=ശിരസ്സ്
അഗ്നിഃ = അഗ്നിയും=ദ്യുലോകവും
ചക്ഷുഷീ = ചക്ഷുസ്സുകരം
ചന്ദ്രസൂര്യൌ = ചന്ദ്രസൂര്യന്മാരും
ശ്രോത്രേ = ശ്രോത്രങ്ങരം=ചെവികരം
ദിശഃ = ദിക്കുകളും
വാക് = വാക്കു്
വിവൃതാഃ = വിവൃതങ്ങളായ=വെളിപ്പെടുത്തപ്പെട്ട
വേദാഃ = വേദങ്ങളും
പ്രാണഃ = പ്രാണൻ
വായുഃ = വായുവും
ഹൃദയം = ഹൃദയം-അന്തഃകരണം
വിശ്വം = വിശ്വവും=ജഗത്തും ആകുന്നു
പദ്ഭ്യാം = പാദങ്ങളിൽനിന്നു
പൃഥിവീ = പൃഥിവി=ഭൂമി
(അജായത) = ഉണ്ടായി
ഏഷഃ = ഈ ദേവൻ
സർവ്വഭൂതാന്തരാത്മാ = എല്ലാ ഭൂതങ്ങളുടേയും അന്തരാത്മാവാകുന്നു.

ഭാഷ്യം--പ്രഥമജനായ, ഹിരണ്യഗർഭൻ എന്ന പ്രാണനിൽനിന്നു്, അണ്ഡത്തിനുള്ളിൽ ഉണ്ടാകുന്ന വിരാട്ടും, തത്വങ്ങളാൽ വ്യവഹിതൻ (മധ്യേ മറവുള്ളവൻ)എന്നപോലെ തോന്നുന്നു എങ്കിലും ഈ പുരുഷനിൽനിന്നുതന്നെയാണു് ജനിക്കുന്നതു്. പുരുഷമയനുമാണു് എന്നു ഈ മന്ത്രംകൊണ്ടു കാണിക്കുന്നു. ആ വിരാട്ടിന്റെ വിശേഷണങ്ങളും പറയുന്നു. ഇതിൽ ഉള്ള 'അസ്യ' എന്നുള്ള പദത്തെ 'യസ്യ, എന്നാക്കി 'യസ്യമൂർദ്ധാ യസ്യചക്ഷുഷീ' ഇത്യാദിയായി സംബന്ധിപ്പിച്ചുകൊള്ളേണ്ടതാണു്. അഗ്നി എന്നതു ദ്യുലോകമാകുന്നു. ''അസൗ വാവ ലോകോ ഗൗതമാഗ്നിഃ'' (ഗൌതമ ഈ ദ്യുലോകമാണു് അഗ്നി എന്നു പറയപ്പെടുന്നതു്) എന്ന ശ്രുതികൊണ്ടു അതറിയാം ആ അഗ്നിയാകുന്ന അവൻെറ മൂർദ്ധാവു്. ചന്ദ്രസൂര്യന്മാർ, അവൻെറ കണ്ണുകളാകുന്നു. വെളിപ്പെടുത്തപ്പെട്ടിട്ടുള്ള വേദങ്ങരം അവൻെറ വാക്കുകളത്രേ. അവൻെറ പ്രാണൻ

വായുവാകുന്നു. ജഗത്തുമുഴുവൻ അവന്റെ അന്തഃകരണമാണു്. (അന്തഃകരണവികാരം തന്നെയാണല്ലോ ജഗത്തെല്ലാം. എന്തെന്നാൽ അതു സുഷുപ്തിയിൽ മനസ്സിൽതന്നെ ലയിക്കയും, ഉണരുമ്പോൾ വീണ്ടും തീയിൽനിന്നു പൊരികൾ എന്ന പോലെ മനസ്സിൽനിന്നുതന്നെ ഉണ്ടാവുകയും ചെയ്യുന്നതായി നാം കാണുന്നു.) അവന്റെ പാദങ്ങളിൽ നിന്നാണു് പൃഥിവി ഉണ്ടായതു്. ത്രൈലോക്യമാകുന്ന ദേഹത്തോടുകൂടിയവനും, സർവവ്യാപിയും, അനന്തനും, ഒന്നാമത്തെ ശരീരിയുമായ ഈ ദേവൻ എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവാകുന്നു. 4

മന്ത്രം —

തസ്മാദഗ്നിഃ സമിധോ യസ്യ സൂര്യഃസോമാത് പർജ്ജന്യഓഷ-ധയഃ
പൃഥിവ്യാം പുമാൻ രേതഃ സിഞ്ചതി യോഷിതായാം ബഹ്വീഃ-പ്രജാഃ
പുരുഷാത് സംപ്രസൂതാഃ 5

തസ്മാത് = അവനിൽനിന്നു് = ആ പുരുഷനിൽനിന്നു്,
യസ്യ = യാതൊരുവന്നു് = യാതൊരു അഗ്നിക്കു്
സൂര്യഃ = സൂര്യൻ
സമിധഃ = സമിത്തുകളായിരിക്കുന്നുവോ = വിറകുകളുടെ സ്ഥാനം വഹിക്കുന്നുവോ,
സഃ അഗ്നിഃ = ആ അഗ്നി(ദ്യുലോകം)ഉണ്ടാകുന്നു.
സോമാത് = സോമനിൽ നിന്നു് = ആ ദ്യുലോകത്തിൽ നിന്നുണ്ടായ സോമനിൽനിന്നു്
പർജ്ജന്യഃ = പർജ്ജന്യൻ ഉണ്ടാകുന്നു.
തസ്മാത് = ആ പർജ്ജന്യനിൽ നിന്നു്
പൃഥിവ്യാം = പൃഥിവിയിൽ
ഓഷധയഃ = ഓഷധികൾ = (വ്രീഹിയവാദികൾ) ഉണ്ടാകുന്നു.
പുമാൻ = പുരുഷൻ
യോഷിതായാം = യോഷിത്തി(സ്ത്രീയി)ൽ
രേതഃ = രേതസ്സിനെ = പുരുഷബീജത്തെ
സിഞ്ചതി = സേചനംചെയ്യുന്നു.

| | |
|---|---|
| പുരുഷാത് | = പുരുഷനിൽനിന്നു് |
| ബഹവീഃ (ബഹ്വ്യഃ) | = വളരെ |
| പ്രജാഃ | = പ്രജകൾ |
| സംപ്രസൂതാഃ. | = സംപ്രസൂതകളായി = ഉണ്ടായി. |

ഭാഷ്യം — എല്ലാഭൂതങ്ങളിലും, കാണുകയും, കേൾക്കുകയും, സങ്കൽപ്പിക്കുകയും, അറികയും ചെയ്യുന്നതും, എല്ലാത്തിനും കാരണമായിരിക്കുന്നതും ആ പുരുഷൻ തന്നെയാണു്; സംസാരിക്കുന്ന പ്രജകളും, 1 അഞ്ചഗ്നികൾ വഴിയായി, ആ പുരുഷനിൽ നിന്നു തന്നെയാണുണ്ടാകുന്നതെന്നു പറയുന്നു:— ആ പരനായ പുരുഷനിൽനിന്നു് അഗ്നി എന്നു പറയുന്ന ദ്യുലോകം ഉണ്ടാകുന്നു. ദ്യുലോകമെന്നു പറയുന്നതു പ്രജകളുടെ പ്രത്യേകതരത്തിലുള്ള നിലനിൽപ്പാകുന്നു. ആ ദ്യുലോകരൂപമായ അഗ്നിക്കു വിറകുകളുടെ സ്ഥാനം വഹിക്കുന്നതു സൂര്യനാണു്. ആ ദ്യുലോകത്തിൽ നിന്നുണ്ടാകുന്ന സോമനിൽ നിന്നു പജ്ജന്യൻ എന്ന രണ്ടാമത്തെ അഗ്നിയും, പജ്ജന്യനിൽനിന്നു പൃഥിവിയിൽ വ്രീഹിയവാദികളായ ഓഷധികളും ഉണ്ടാകുന്നു. ആ ഓഷധികൾ പുരുഷനാകുന്ന അഗ്നിയിൽ ഹോമിക്കപ്പെടുമ്പോൾ അവയിൽനിന്നുണ്ടാകുന്ന രേതസ്സിനെ, പുരുഷൻ, സ്ത്രീയാകുന്ന അഗ്നിയിൽ സേചനം ചെയ്യുന്നു. ഈ ക്രമത്തിനു്, ബ്രാഹ്മണർ മുതലായ വളരെ പ്രജകൾ പരനായ പുരുഷനിൽനിന്നുണ്ടായി. 5

മന്ത്രം — തസ്മാദൃചഃ, സാമ യജൂംഷി, ദീക്ഷാ, യജ്ഞാശ്ചസർവേ,
ക്രതവോ, ദക്ഷിണാശ്ച, സംവത്സരശ്ച, യജമാനശ്ച,
ലോകാഃ സോമോയത്ര പവതേ യത്ര സൂര്യഃ 6

| | |
|---|---|
| തസ്മാത് | = അവനിൽനിന്നു് = ആ പുരുഷനിൽ നിന്നു്, |
| ഋചഃ | = ഋക്കുകളും, |
| സാമ | = സാമവും. |
| യജൂംഷി | = യജുസ്സുകളും |
| ദീക്ഷാ | = ദീക്ഷയും |
| സർവേയജ്ഞാഃ | = എല്ലായജ്ഞങ്ങളും |
| ക്രതവഃ | = ക്രതുക്കളും |

1 ദ്യുലോകം, പാർജ്ജന്യൻ, പൃഥിവി, പുരുഷൻ, യോഷിത്ത് ഇവയാണ് അഞ്ചഗ്നികൾ.

| | |
|---|---|
| ദക്ഷിണാഃ ച | = ദക്ഷിണകളും |
| സംവത്സരഃ ച | = സംവത്സരവും |
| യജമാനഃ ച | = യജമാനനും |
| യത്ര | = എവിടെ |
| സോമഃ | = സോമൻ |
| പവതേ | = ശുദ്ധീകരിക്കുന്നുവോ, |
| യത്ര | = എവിടെ |
| സൂര്യഃ | = സൂര്യൻ |
| (തപതി) | = തപിക്കുന്നുവോ |
| തേ ലോകാഃ ച | = ആ ലോകങ്ങളും ഉണ്ടായി. |

ഭാഷ്യം — എന്നുമാത്രമല്ല, കർമ്മസാധനങ്ങളും കർമ്മഫലങ്ങളും ആ പുരുഷനിൽനിന്നുതന്നെയാണുണ്ടായിട്ടുള്ളതെന്നു പറയുന്നു: — അക്ഷരങ്ങൾക്കും പാദാവസാനത്തിനും നിയമത്തോടുകൂടി ഗായത്രി മുതലായ ഛന്ദസ്സുകളിൽ നിബന്ധിക്കപ്പെട്ടിരിക്കുന്ന മന്ത്രങ്ങൾക്ക ഋക്കുകളെന്നും, 1 സ്തോമാദി ഗീതങ്ങളോടുകൂടിയ പാഞ്ചഭക്തികവും സാപ്തഭക്തികവുമായ മന്ത്രത്തിനു സാമമെന്നും, അക്ഷരങ്ങൾക്കോ പാദാവസാനത്തിനോ നിയമമില്ലാതെ വാക്യരൂപങ്ങളായിരിക്കുന്ന മന്ത്രങ്ങൾക്ക യജൂസ്സുകളെന്നും പറയുന്നു. ഇങ്ങനെ മൂന്നുവിധത്തിലുള്ള മന്ത്രങ്ങളും, 2 മൗഞ്ജ കെട്ടുക മുതലായി കർത്താവിനുള്ള നിയമവിശേഷങ്ങളാകുന്ന ദീക്ഷയും അഗ്നിഹോത്രം മുതലായ എല്ലാ യജ്ഞങ്ങളും, ക്രതുക്കളെന്നു പറയുന്ന 3 യൂപങ്ങളോടുകൂടിയ യജ്ഞവിശേഷങ്ങളും, ഒരു പശുമുതൽ സർവ്വസ്വംവരേയുള്ള ദക്ഷിണകളും, കർമ്മാങ്ഗമായ കാലമാകുന്ന സംവത്സരവും, കർത്താവായ യജമാനനും, അവന്റെ കർമ്മങ്ങളുടെ ഫലമായിട്ടുള്ളവയും, സോമനാൽ ശുദ്ധീകരിക്കപ്പെടുകയും സൂര്യനാൽ പ്രകാശിപ്പിക്കപ്പെടുകയും ചെയ്യുന്നവയും, ദക്ഷിണായനം, ഉത്തരായണം എന്നു രണ്ടു മാർഗ്ഗങ്ങളിൽകൂടി എത്തേണ്ടുന്നവയുമായ ലോകങ്ങളും ആ പുരുഷനിൽനിന്നുതന്നെ ഉണ്ടായി. 6

---

1 സേ്താമം എന്നതു അർത്ഥശൂന്യമായ വർണ്ണമാകുന്നു പാഞ്ചഭക്തികം = അഞ്ചുഭക്തക(അവയവങ്ങ)ളോടുകൂടിയതു്. ഹിംകാരം, പ്രസ്താവം, ഉദ്ഗീതം, പ്രതിഹാരം, നിധനം ഇവയാണു് അഞ്ചു ഭക്തികൾ സാപ്തഭക്തികങ്ങൾ = ഏഴുഭക്തികളോടുകൂടിയവ ഏഴുഭക്തികൾ = ഹിംകാരം, പ്രസ്താവം, ആദി, ഉദ്ഗീഥം, പ്രതിഹാരം, ഉപദ്രവം, നിധനം.

2 മുഞ്ജം എന്ന ഒരുതരം പുല്ലുകൊണ്ടുണ്ടാക്കുന്ന ചരടു് 3 യജ്ഞപശുക്കളെ കെട്ടുന്നതിനുള്ളതാണു്.

മന്ത്രം--തസ്മാച്ചദേവാബഹുധാ സംപ്രസൂതാഃ, സാദ്ധ്യാ, മനുഷ്യാഃ, പശവോ, വയാംസി, പ്രാണാ പാനൌ, വ്രീഹി യവൗ, തപശ്ച, ശ്രദ്ധാ, സത്യം, ബ്രഹ്മചര്യം, വിധിശ്ച. 7

| | | |
|---|---|---|
| തസ്മാത് | = | അവനിൽനിന്നു് |
| ബഹുധാ | = | പലപ്രകാരത്തിൽ |
| ദേവാഃ | = | ദേവന്മാരും. |
| സാധ്യാഃ | = | സാദ്ധ്യന്മാരും |
| മനുഷ്യാഃ | = | മനുഷ്യരും |
| പശവഃ | = | പശുക്കളും |
| വയാംസി | = | വയസ്സുകളും = പക്ഷികളും |
| പ്രാണാപാനൌ | = | പ്രാണൻ എന്നും അപാനൻ എന്നും ഉള്ള വായുക്കളും |
| വ്രീഹിയവൌ | = | വ്രീഹിയും യവവും |
| തപഃ ച | = | തപസ്സും |
| ശ്രദ്ധാ | = | ശ്രദ്ധയും = ആസ്തിക്യബുദ്ധിയും |
| സത്യം | = | സത്യവും = അനൃതമില്ലായ്മയും |
| ബ്രഹ്മചര്യം | = | ബ്രഹ്മചര്യവും |
| വിധിഃ ച | = | വിധിയും = ഇന്നതുചെയ്യണമെന്നുള്ള നിയമവും |
| സംപ്രസൂതാഃ | = | ഉണ്ടായി. |

ഭാഷ്യം--ആ പുരുഷനിൽനിന്നു വസുക്കൾ മുതലായ പല ഗണങ്ങളായി കർമ്മാംഗഭൂതന്മാരായ ദേവന്മാർ, ദേവഭേദങ്ങളായ സാദ്ധ്യന്മാർ,കർമ്മാധികാരികളായ മനുഷ്യർ, നാട്ടിലും കാട്ടിലുമുള്ള മൃഗങ്ങൾ, പക്ഷികൾ, മനുഷ്യാദികൾക്ക ജീവനഭൂതങ്ങളായ പ്രാണാപാനങ്ങൾ, ഹവിസ്സിനുള്ള വ്രീഹിയും യവവും, കർമ്മാംഗമായി പുരുഷസംസ്കാരരൂപവും സ്വതന്ത്രമായി ഫലസാധനവുമായ തപസ്സ്, സർവ്വപുരുഷാർത്ഥങ്ങളേയും സാധിക്കുന്നതിനു നിദാനമായ ചിത്തപ്രസാദമാകുന്ന ആസ്തിക്യബുദ്ധി, അനൃതം പറയാതിരിക്കുകയും പരപീഡയ്ക്കിടകൊടുക്കാതെ ഉള്ളതു പറകയും ചെയ്കയാകുന്ന സത്യം, മൈഥുനം ചെയ്യാതിരിക്കയാകുന്ന ബ്രഹ്മചര്യം, ഇന്നവണ്ണം ഇന്നതു ചെയ്യണമെന്നുള്ള നിയമമാകുന്ന വിധി ഇവയെല്ലാം ഉണ്ടായി. 7

മന്ത്രം — സപ്തപ്രാണാഃ പ്രഭവന്തി തസ്മാത്,
സപ്താർച്ചിഷഃ, സമിധഃ, സപ്ത, ഹോമാഃ,
സപ്തേമേ ലോകായേഷുചരന്തി പ്രാണാ
ഗുഹാശയാ, നിഹിതാഃ സപ്തസപ്ത. 8

| | |
|---|---|
| സപ്തപ്രാണാഃ | = ഏഴു പ്രാണങ്ങരം (ശിരസ്സിലുള്ളവ) |
| തസ്മാത് | = അവനിൽനിന്നു് = ആ പുരുഷനിൽ നിന്നു് |
| പ്രഭവന്തി | = ഉണ്ടാകുന്നു |
| സപ്ത അർച്ചിഷഃ | = ഏഴു് അർച്ചിസ്സു(ദീപ്തി)കളും |
| സപ്ത സമിധഃ | = ഏഴു സമിത്തുകളും = ഏഴു വിഷയങ്ങളും |
| സപ്തഹോമാഃ | = ഏഴു ഹോമങ്ങളും = ഏഴു വിഷയജ്ഞാനങ്ങളും |
| ഗുഹാശയാഃ | = ഗുഹയിൽ ശയിക്കുന്ന |
| പ്രാണാഃ | = പ്രാണങ്ങരം |
| യേഷു ചരന്തി | = എവയിൽ സഞ്ചരിക്കുന്നുവോ |
| തേ ഇമേ സപ്തലോകാഃ | = അങ്ങനെയുള്ള ഈ ഏഴുലോകങ്ങളും = ഏഴിന്ദ്രിയസ്ഥാനങ്ങളും |
| സപ്തസപ്ത | = ഏഴേഴുവീതം |
| നിഹിതാഃ | = നിഹിതങ്ങളായിരിക്കുന്നു = സർവേശ്വരനാൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം--എന്നു മാത്രമല്ല, ശിരസ്സിലുള്ള ഏഴു പ്രാണങ്ങളും ആ പുരുഷനിൽനിന്നുതന്നെയാണുണ്ടാകുന്നതു്. തങ്ങളുടെ വിഷയങ്ങളെ പ്രകാശിപ്പിക്ക എന്നുള്ള രൂപത്തിൽ അവയ്ക്കുള്ള ഏഴുദീപ്തികരം; അതുപോലെ പ്രാണങ്ങളുടെ ദീപ്തിയ്ക്കു നിമിത്തമാകയാൽ സമിത്തുകളുടെ സ്ഥാനം വഹിക്കുന്ന ഏഴു വിഷയങ്ങരം; ആ വിഷയങ്ങളുടെ വിജ്ഞാനങ്ങളാകുന്ന ഏഴു ഹോമങ്ങരം (ഇവൻെറ വിജ്ഞാനം ഹോമമാകുന്നു എന്ന അർത്ഥത്തിൽ ''യദസ്യ വിജ്ഞാനം തജ്ജുഹോതി'' എന്നു വേറേ ശ്രുതിയുണ്ടു്); ശരീരത്തിലോ, ഉറങ്ങുമ്പോരം ഹൃദയത്തിലോ ശയിക്കുന്നതിനാൽ ഗുഹാശയങ്ങളായ പ്രാണങ്ങളുടെ സഞ്ചാരസ്ഥലങ്ങളായ ഇന്ദ്രിയസ്ഥാനങ്ങളാകുന്ന ഏഴുലോകങ്ങരം; ഇവയെല്ലാം ഓരോ പ്രാണിയിലും ഏഴേഴുവീതം സർവേശ്വരനാൽ

സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ആത്മയാജികളായ വിദ്വാന്മാർക്കു കർമ്മങ്ങളും കർമ്മഫലങ്ങളും, അവിദ്വാന്മാർക്കു കർമ്മങ്ങളും കർമ്മസാധനങ്ങളും കർമ്മഫലങ്ങളും എല്ലാം സർവ്വജ്ഞനായ ഈ പരമപുരുഷനിൽനിന്നുതന്നെ ഉണ്ടായവയാകുന്നു എന്നു പ്രകരണാർത്ഥം.

മന്ത്രം---

അതഃസമുദ്രാ,ഗിരയശ്ചസർവ്വേ ƒ സ്മാത്സ്യന്ദന്തേസിന്ധവഃ
സർവ്വരൂപാഃ
അതശ്ച സർവ്വാ ഓഷധയോ, രസശ്ച യേനൈഷ ഭൂതൈസ്തിഷ്ഠ-
തേഹ്യന്തരാത്മാ 9

സർവ്വേ സമുദ്രാഃ ഗിരിയഃ ച = എല്ലാ സമുദ്രങ്ങളും പർവ്വതങ്ങളും
അതഃ = ഇവനിൽനിന്നുതന്നെ = ഈ പുരുഷനിൽ നിന്നുതന്നെ
സർവ്വരൂപാഃ = എല്ലാവിധത്തിലുമുള്ള
സിന്ധവാഃ = സിന്ധുക്കൾ = നദികൾ
അസ്മാത് = ഈ പുരുഷനിൽനിന്നുതന്നെയാണ്
സ്യന്ദന്തേ = ഒഴുകുന്നത്.
സർവ്വാഃ ഓഷധയഃ ച, = എല്ലാ ഔഷധികളും
യേന = യാതൊരുരസത്താൽ
ഏഷഃ = ഇവൻ
ഭൂതൈഃ = ഭൂതങ്ങളാൽ(സ്ഥൂലങ്ങളായ പഞ്ചഭൂതങ്ങളാൽ) പരിവേഷ്ടിതനായിട്ടു
അന്തരാത്മാ = അന്തരാത്മാവായി = സൂക്ഷ്മശരീരരൂപനായി
തിഷ്ഠതേ = സ്ഥിതിചെയ്യുന്നുവോ,
സഃ രസഃ ച = ആ രസവും
അതഃ = ഇവനിൽനിന്നുതന്നെ.

ഭാഷ്യം—ക്ഷാരം (ഉപ്പുരസമുള്ളത്) മുതലായ എല്ലാ സമുദ്രങ്ങളും ഹിമവാൻ തുടങ്ങിയ എല്ലാ പർവ്വതങ്ങളും ഈ പുരുഷനിൽ നിന്നുതന്നെയാണു ഉണ്ടാകുന്നത്. ഗംഗാദികളായ പല പ്രകാരത്തിലുള്ള നദികൾ ഒഴുകുന്നതും ഇവനിൽനിന്നുതന്നെ.

വ്രീഹി, യവം മുതലായ ഓഷധികളെല്ലാം ഇവനിൽനിന്നു തന്നെ ഉണ്ടാകുന്നു. മധുരം മുതലായ ആറുവിധത്തിലുള്ള രസവും ഇവനിൽനിന്നുതന്നെ ജനിക്കുന്നു. ആ രസത്താലാണു സ്ഥൂലങ്ങളായ ഭൂതങ്ങളാൽ ചുററപ്പെട്ടു്, സർവ്വഭൂതങ്ങളുടേയും അന്തരാത്മാവായിട്ടു സൂക്ഷ്മശരീരരൂപത്തിൽ ഈ പുരുഷൻ സ്ഥിതി ചെയ്യുന്നതു്. ലിംഗാത്മാവു് അല്ലെങ്കിൽ സൂക്ഷ്മശരീരം ആത്മാവിൻെറയും ശരീരത്തിൻെറയും മദ്ധ്യത്തിൽ ആത്മാവിനെപ്പോലെ ഇരിക്കുന്നതുകൊണ്ടു് അതിനെ അന്തരാത്മാവെന്നു പറയുന്നു. 9

മന്ത്രം —

പുരുഷ ഏവേദം വിശ്വം കർമ്മ, തപോബ്രഹ്മപരാമൃതം
ഏതദ്യോ വേദ നിഹിതംഗുഹായാം സോ ऽ വിദ്യാഗ്രന്ഥിം
വികിരതീഹ സോമ്യ. 10

| | |
|---|---|
| ഇദം വിശ്വം | = ഇതെല്ലാം |
| പുരുഷഃ ഏവ | = പുരുഷൻതന്നെ. |
| കർമ്മ | = കർമ്മവും അഗ്നിഹോത്രാദിയും |
| തപഃ | = തപസ്സും = ജ്ഞാനവും |
| പരാമൃതം | = പരമമായ അമൃതമായ |
| ബ്രഹ്മ | = ബ്രഹ്മമാകുന്നു. |
| ഗുഹായാം | = ഗുഹയിൽ = സർവപ്രാണികളുടെയും ഹൃദയത്തിൽ |
| നിഹിതം | = നിഹിതമായ = സ്ഥിതിചെയ്യുന്ന |
| ഏതത് | = ഇതിനെ |
| യഃവേദ | = ആരറിയുന്നുവോ, |
| സഃ | = അവൻ |
| സോമ്യ! | = അല്ലയോപ്രിയദർശന! |
| ഇഹ | = ഇവിടത്തന്നെ = ജീവിച്ചിരിക്കുമ്പോഠം തന്നെ |
| അവിദ്യാഗ്രന്ഥിം | = അവിദ്യയാകുന്ന കെട്ടിനെ = കെട്ടുപോലെ ഉറച്ചിരിക്കുന്ന അവിദ്യവാസനനെ |
| വികിരതി | = വികിരണംചെയ്യുന്നു = തകർക്കുന്നു = നശിപ്പിക്കുന്നു |

ഭാഷ്യം — ഇങ്ങനെ പുരുഷനിൽ നിന്നാണു് ഇതെല്ലാം ഉണ്ടായിട്ടുള്ളതു്. ഇതിനു പലപേരുകൾ ഉണ്ടെങ്കിലും അവ എല്ലാം വാക്കുകൾകൊണ്ടുണ്ടാകുന്നവയും വികാരരൂപങ്ങളും അനൃതങ്ങളുമാകുന്നു. പുരുഷൻ എന്നു പറയുന്നതുതന്നെയാണു സത്യം. അതിനാൽ ഈ വിശ്വമെല്ലാം പുരുഷൻ തന്നെ. പുരുഷനല്ലാതെ വിശ്വമെന്നൊന്നുവേറെയില്ല. ''കസ്മിൻ നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി'' എന്നു ചോദിച്ച ചോദ്യത്തിനുത്തരമാണു് ഇപ്പറഞ്ഞതു്. സർവത്തിനും കാരണമായിട്ടുള്ള പരമാത്മാവായ പുരുഷനെ അറിഞ്ഞാൽ, പുരുഷൻ തന്നെയാണു് ഈ വിശ്വമെന്നും, വേറെയില്ലെന്നും അറിയാമെന്നു സാരം. എന്നാൽ ഈ വിശ്വമെന്നു പറയുന്നതെന്താണെന്നു പറയുന്നു:— അഗ്നിഹോത്രാദി രൂപമായ കർമ്മം, തപസ്സ്=ജ്ഞാനം), ഇവകൊണ്ടുണ്ടാകുന്ന ഫലം ഇത്രമാത്രമാണു് ഇതെല്ലാം. ഇതെല്ലാം ബ്രഹ്മത്തിൽനിന്നുണ്ടാകുന്നതുമാകുന്നു. അതിനാൽ എല്ലാം പരമമായ അമൃതമായ ബ്രഹ്മംതന്നെ. ഈ ബ്രഹ്മം താൻതന്നെയാണെന്നും, ഇതുതന്നെയാണു സർവപ്രാണികളുടെയും ഹൃദയമാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്നതെന്നും അറിയുന്നവൻ ജീവിച്ചിരിക്കുമ്പോൾ തന്നെ മരിച്ചതിന്റെ ശേഷമല്ല....,കെട്ടു പോലെ ദൃഢമായ അവിദ്യാവാസനയേ നശിപ്പിക്കുന്നു.

അഥർവവേദത്തിലുൾപ്പെട്ട മുണ്ഡകോപനിഷത്തിൽ,
രണ്ടാം മുണ്ഡകത്തിലെ ഒന്നാംഖണ്ഡം കഴിഞ്ഞു.

## രണ്ടാം മുണ്ഡകത്തിൽ രണ്ടാം ഖണ്ഡം.

മന്ത്രം — ആവിഃ സന്നിഹിതം ഗുഹാചരം നാമ മഹത്പദ,
മത്രൈത ത് സമപ്പിതം, ഏജത് പ്രാണന്നിമിഷച്ച യ;
ദേതജ്ജാനഥ സദസ, ദ്വരേണ്യം, പരം വിജ്ഞാനാദ്യദ്വരിഷ്ഠം
പ്രജാനാം. 1

| | |
|---|---|
| ഗുഹാചരം നാമ | = ഗുഹാചരമെന്നു് (=ഗുഹയിൽ) ചരിക്കുന്നതെന്നു് പ്രസിദ്ധപ്പെട്ട |
| മഹത് പദം | = വലിയപദ(പ്രാപ്തിസ്ഥാന)മായ ഈ ബ്രഹ്മം |

| | |
|---|---|
| *ആവിഃസന്നിഹിതം | = വെളിവായി സന്നിഹിതമായിരിക്കുന്നു |
| ഏജത് | = ഏജത്തായിട്ടും = ചലിക്കുന്നതായിട്ടും |
| പ്രാണത | = പ്രാണിക്കു(ശ്വാസോച്ഛ്വാസംചെയ്യു)ന്നതായിട്ടും |
| നിമിഷത് | = നിമേഷക്രിയയോടുകൂടിയതായിട്ടും |
| യത് (അസ്തി) | = എന്തെല്ലാം ഉണ്ടോ? |
| ഏതത് | = ഇതെല്ലാം |
| അത്ര | = ഇതിൽ = ഈ പദത്തിൽ |
| സമർപ്പിതം | = സമർപ്പിക്കപ്പെട്ടിരിക്കുന്നു. |
| യത് | = ഏതൊരു പദം, |
| സദസത് | = മൂർത്തവും അമൂർത്തവും (സ്ഥൂലവും സൂക്ഷ്മവും) ആയിട്ടുള്ളതും |
| വരേണ്യം | = എല്ലാവർക്കും വരിക്കപ്പെടേണ്ടതും, |
| പ്രജാനാം | = പ്രജകളുടെ |
| വിജ്ഞാനാത് | = വിജ്ഞാനത്തിൽനിന്നു |
| പരം | = പരവും = ദൂരസ്ഥവും |
| വരിഷ്ഠം | = വരിഷ്ഠവും = എല്ലാ പദാർത്ഥങ്ങളിലും വച്ചു ഏററവും ശ്രേഷ്ഠവും ആകുന്നുവോ. |
| തത് ഏതത് | = അങ്ങനെയുള്ള ഈ പദത്തെ |
| ജാനഥ | = നിങ്ങരം അറിയുവിൻ! |

ഭാഷ്യം--അരൂപമായി അക്ഷരത്തെ ഏതു പ്രകാരത്തിലാണു് അറിയേണ്ടതെന്നു പറയുന്നു: — ഇതു വാക്കു് (=വാഗിന്ദ്രിയം) മുതലായ, അടുത്തിരിക്കുന്ന ഉപാധികളെക്കൊണ്ടു വെളിവായി ജ്വലിക്കുന്നു--ശബ്ദാദികളെ അറിഞ്ഞുകൊണ്ടിരിക്കുന്നതുപോലെയിരിക്കുന്നു. ദർശനം, ശ്രവണം, മനനം, വിജ്ഞാനം മുതലായ ഉപാധിധർമ്മങ്ങളാൽ എല്ലാ പ്രാണികളുടെയും ഹൃദയത്തിൽ വെളിപ്പെട്ടുകാണുന്നു എന്നു സാരം. ഇങ്ങനെ ഹൃദയത്തിൽ വെളിപ്പെട്ടു സ്ഥിതിചെയ്യുന്ന ഈ ബ്രഹ്മം ഗുഹാചരമെന്നു പ്രസിദ്ധപ്പെട്ടിരിക്കുന്നു. ദർശനം, ശ്രവണം മുതലായ പ്രകാരങ്ങളിൽ ഗുഹയിൽ (ഹൃദയത്തിൽ) ചരിക്കുന്നതെന്നാകുന്നു അതിന്റെ അർത്ഥം. അതു് എല്ലാത്തിനേക്കാളും മഹത്തായതുകൊണ്ടു മഹത്തെന്നും, എല്ലാവരാലും പദിക്ക (=ഗമിക്ക)പ്പെടുന്നതുകൊണ്ടു പദമെന്നും പറയപ്പെടുന്നു. അതു മഹത്തായ

* ആവിഃ എന്ന ശബ്ദം വെളിവായിട്ടെന്നർത്ഥമായ ഒരു നിപാതമാണ്.

പദമാണെന്നു പറയുന്നതു് എന്തുകൊണ്ടെന്നാൽ, പക്ഷി മുതലായ ചലിക്കുന്ന വകകളും, മനുഷ്യർ മുതലായ ശ്വാസോച്ഛ്വാസംചെയ്യുന്ന ജന്തുക്കളും, നിമേഷക്രിയ (=കണ്ണടയ്ക്കുക) ഉള്ളവയും ഇല്ലാത്തവയും, എന്നുവേണ്ട, ഈ ജഗത്തെല്ലാം, രഥചക്രത്തിന്റെ നാഭിയിൽ ആരക്കാലുകരം എന്നപോലേ ഈ ബ്രഹ്മത്തിൽത്തന്നെയാണു പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്നതു്. അല്ലയോ ശിഷ്യരേ! ഇങ്ങനെ എല്ലാററിനും ആസ്പദമായിട്ടുള്ള ഈ ബ്രഹ്മം നിങ്ങളുടെ ആത്മാവായിട്ടുള്ളതാണെന്നറിയുവിൻ! അതു സദസത്സ്വരൂപമാകുന്നു. മൂർത്തമോ, അമൂർത്തമോ, സ്ഥൂലമോ, സൂക്ഷ്മമോ, അതല്ലാതെ വേറേയില്ല. നിത്യമായതുകൊണ്ടു്, എല്ലാവർക്കും പ്രാർത്ഥിക്കപ്പെടേണ്ടതും അതുതന്നെയാണു്. അതു പ്രജകളുടെ വിജ്ഞാനത്തിൽനിന്നു ദൂരത്തിൽ സ്ഥിതിചെയ്യുന്നു. ലൌകികവിജ്ഞാനത്തിനു് അഗോചരമെന്നു സാരം. മന്ത്രത്തിൽ, 'പ്രജാനാം' എന്ന പദം 'വിജ്ഞാനാത്'' എന്നതിനു മുമ്പിൽചേർത്തന്വയിക്കേണ്ടതാണു്. ശ്രേഷ്ഠങ്ങളായിട്ടുള്ള എല്ലാ പദാർത്ഥങ്ങളിലുംവച്ചു ഏററവും ശ്രേഷ്ഠമായിട്ടുള്ളതു് ആ ബ്രഹ്മം ഒന്നുതന്നെയാകുന്നു. എന്തെന്നാൽ അതിനു യാതൊരു ദോഷവുമില്ല. 1

മന്ത്രം--യദർച്ചിമദ്യദണുഭ്യോഽണു ച,
യസ്മിൻ ലോകാ നിഹിതാ ലോകിനശ്ച;
തദേതദക്ഷരം ബ്രഹ്മ; സപ്രാണസ്തദു വാങ്മനഃ;
തദേതത്സത്യം,തദമൃതം, തദ്വേദ്ധവ്യം സോമ്യ, വിദ്ധി. 2

| | |
|---|---|
| യത് | = യാതൊന്നു് |
| 1 അർച്ചിമത് | = അർച്ചിസ്സോ (ദീപ്തിയോ)ടുകൂടിയതായിരിക്കുന്നുവോ, |
| യത് | = യാതൊന്നു് |
| അണുഭ്യഃ | = അണുക്കളെക്കാരം = സൂക്ഷ്മങ്ങളായ ചാമ മുതലായവയെക്കാരം. |
| അണു | = അണുവായിരിക്കുന്നുവോ, |
| യസ്മിൻ | = യാതൊന്നിൽ |
| ലോകാഃ | = ലോകങ്ങളും |

1 'അർച്ചിഷ്മത്'' എന്നാണു ലൌകികപ്രയോഗം.

| | |
|---|---|
| ലോകിനഃച | = ലോകികളും ലോകനിവാസികളും |
| നിഹിതാഃ | = നിഹിതങ്ങളായിരിക്കുന്നുവോ = സ്ഥിതങ്ങളായിരിക്കുന്നുവോ, |
| തത് ഏതത് | = അങ്ങനെയുള്ളതാകുന്നു. |
| അക്ഷരം ബ്രഹ്മ | = അക്ഷരമായ ബ്രഹ്മം. |
| സഃ | = അതാണു്, |
| പ്രാണഃ | = പ്രാണൻ. |
| തത് ഉ | = അതുതന്നെയാണു് |
| വാങ്മനഃ | = വാക്കും മനസ്സും. |
| തത് ഏതത് | = അങ്ങനെയുള്ള ഈ ബ്രഹ്മം |
| സത്യം | = സത്യമാകുന്നു = പരമാൎത്ഥമായിട്ടുള്ളതാകുന്നു. |
| തദ് | = അതു് |
| അമൃതം | = അമൃതമാകുന്നു = നശിക്കാത്തതാകുന്നു. |
| തദ് | = അതു് |
| വേദ്ധവ്യം | = വേധിക്കപ്പെടേണ്ടതാകുന്നു. |
| ഹേ സോമ്യ | = അല്ലയോ പ്രിയദർശന! |
| വിദ്ധി | = വേധിക്കുക! = അതിൽ മനസ്സിനെ ഏകാഗ്രമാക്കി നിൎത്തുക. |

ഭാഷ്യം — എന്നു മാത്രമല്ല, ആ ബ്രഹ്മം ദീപ്തിയോടുകൂടിയതാകുന്നു. അതിന്റെ ദീപ്തികൊണ്ടാണു് ആദിത്യാദികൾക്കു ദീപ്തിയുണ്ടാകുന്നതു്. അതു് സൂക്ഷ്മങ്ങളായ ചാമ മുതലായവയെക്കാൾ സൂക്ഷ്മതരമാകുന്നു. 'ച' എന്നുള്ള ശബ്ദംകൊണ്ടു്, സ്ഥൂലങ്ങളായ പൃഥിവ്യാദികളെക്കാൾ സ്ഥൂലതരവുമാകുന്നു എന്നറിഞ്ഞുകൊള്ളണം. ഭൂർല്ലോകം മുതലായ ലോകങ്ങളും, ആ ലോകങ്ങളിൽ വസിക്കുന്ന മനുഷ്യാദികളും ആ ബ്രഹ്മത്തിൽ ആണു സ്ഥിതിചെയ്യുന്നതു്. സൎവ്വത്തിനും ആശ്രയം ചൈതന്യമാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഇപ്രകാരം എല്ലാററിനും ആശ്രയമായിട്ടുള്ളതാണു് അക്ഷരമായ ഈ ബ്രഹ്മം. പ്രാണനും, വാക്കും, മനസ്സും, എല്ലാ കരണങ്ങളും അവയുടെ ഉടമസ്ഥരും എല്ലാം ആ ബ്രഹ്മംതന്നെ പ്രാണേന്ദ്രിയാദികളുടെ സങ്ഘാതം ചൈതന്യത്തെ ആശ്രയിച്ചാണല്ലോ സ്ഥിതിചെയ്യുന്നതു്. ''പ്രാണസ്യ പ്രാണഃ'' (ബ്രഹ്മം പ്രാണന്റെ പ്രാണനാകുന്നു) ഇത്യാദി വേറേ ശ്രുതിയിലും പറ

ഞ്ഞിട്ടുണ്ട്. ഈ പ്രകാരം പ്രാണാദികളുടെ ഉള്ളിലുള്ള ചൈതന്യമായ ഈ അക്ഷരം പരമാത്മസ്വരൂപവും, അതുകൊണ്ടു നാശമില്ലാത്തതുമാകുന്നു. അതിനെ മനസ്സുകൊണ്ടു താഡിക്കണം; അതിൽ മനസ്സിനെ ഏകാഗ്രമാക്കി നിർത്തേണ്ടതാണെന്നു സാരം. അതിനാൽ, അല്ലയോ പ്രിയദർശന! അക്ഷരത്തിൽ മനസ്സിനെ ഏകാഗ്രമാക്കുക. 2

മന്ത്രം — ധനുർഗൃഹീത്വൌപനിഷദം മഹാസ്ത്രം
ശരംഹ്യുപാസാനിശിതം സംധയീത;
ആയമ്യ തദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ! വിദ്ധി! 3

| | |
|---|---|
| ഔപനിഷദം | = ഔപനിഷദമായ |
| മഹാസ്ത്രം | = മഹാസ്ത്രമായ |
| ധനുഃ | = ധനുസ്സിനെ |
| ഗൃഹീത്വാ | = ഗ്രഹിച്ചിട്ട് |
| ഉപാസാനിശിതം | = ഉപാസാനിശിതമായ |
| ശരം | = ശരത്തെ |
| സംധയീത | = സംധാനം ചെയ്യണം. |
| ഹേ സോമ്യ | = അല്ലയോ സോമ്യ! |
| ആയമ്യ | = ആയമിച്ചിട്ട് |
| തദ്ഭാവഗതേന | = തദ്ഭാവഗതമായ |
| ചേതസാ | = ചേതസ്സുകൊണ്ട് |
| തത് അക്ഷരം ഏവ | = ആ അക്ഷരംതന്നെയായ |
| ലക്ഷ്യം | = ലക്ഷ്യത്തെ |
| വിദ്ധി | = വേധിക്കുക |

ഭാഷ്യം — ഔപനിഷദം = ഉപനിഷത്തുകളിൽ പ്രസിദ്ധമായിട്ടുള്ളത്. മഹാസ്ത്രം = വലിയ അസ്ത്രം. ധനുസ്സ് = വില്ല്. ഉപാസാനിശിതം = ഉപാസകൊണ്ടു നിശിതം. ഉപാസ=ഉപാസനം=എപ്പോഴുമുള്ള അഭിദ്ധ്യാനം. നിശിതം=മൂർച്ചപിടിപ്പിക്കപ്പെട്ടത്. സംധാനംചെയ്യു = തൊടുക്കുക. തദ്ഭാവഗതം = അതിൽ ഭാവത്തെ പ്രാപിച്ചിട്ടുള്ളത്. അതു=ബ്രഹ്മം. ഭാവം=ഭാവന. ചേതസ്സ്=മനസ്സ്. ലക്ഷ്യം=ലാക്ക്. വേധിക്ക=താഡിക്ക.

എങ്ങനെയാണു വേധിക്കേണ്ടതെന്നു പറയുന്നു—ഉപനിഷത്തുകളിൽ പ്രസിദ്ധമായ മഹാസ്ത്രമായ വില്ലെടുത്തു്, എപ്പോഴുമുള്ള അഭിധ്യാനംകൊണ്ടു മൂർച്ചകൂട്ടിയിട്ടുള്ള ശരത്തെ അതിൽ തൊടുക്കണം. അനന്തരം അതിനെ ആകർഷണംചെയ്യണം: ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും അവയുടെ വിഷയങ്ങളിൽനിന്നു പിൻവലിച്ചു, ലക്ഷ്യത്തിനു് അഭിമുഖങ്ങളാക്കിവെയ്ക്കണമെന്നു സാരം. അല്ലാതെ കൈകൊണ്ടു വില്ലുവലിക്കുന്നതുപോലെ വലിക്കയല്ല, അനന്തരം ആ അക്ഷരബ്രഹ്മമാകുന്ന ലക്ഷ്യത്തിൽ ഭാവനയോടുകൂടിയ അന്തഃകരണംകൊണ്ടു് ആ ലക്ഷ്യത്തെ വേധിക്കുക. 3

മന്ത്രം: —പ്രണവോ ധനുഃ, ശരോഹ്യാത്മാ,
ബ്രഹ്മ തല്ലക്ഷ്യമുച്യതേ;
അപ്രമത്തേന വേദ്ധവ്യം;
ശരവത്തന്മയോ ഭവേത്. 4

| | |
|---|---|
| പ്രണവഃ | = പ്രണവം |
| ധനുഃ | = ധനുസ്സും |
| ആത്മാ | = ആത്മാവു് |
| ശരഃ ഹി | = ശരവുമാകുന്നു |
| ബ്രഹ്മ | = ബ്രഹ്മം |
| തല്ലക്ഷ്യം | = അതിന്റെ ലക്ഷ്യമെന്നു് = ആ ശരത്തിന്റെ ലാക്കെന്നു |
| ഉച്യതേ | = പറയപ്പെടുന്നു |
| അപ്രമത്തേന | = അപ്രമത്തനായിട്ടുള്ളവനാൽ |
| വേദ്ധവ്യം | = വേധിക്കപ്പെടേണ്ടതാകുന്നു |
| ശരവത് | = ശരംപോലെ |
| തന്മയഃ | = തന്മയനായിട്ടു=ലക്ഷ്യമയനായിട്ടു |
| ഭവേത് | = ഭവിക്കും=തീരും. |

ഭാഷ്യം--മുമ്പു പറഞ്ഞ ധനുസ്സു മുതലായവ ഏതെല്ലാമെന്നു പറയുന്നു--ധനുസ്സെന്നു പറഞ്ഞതു് ഓംകാരത്തെയാണു്. ലാക്കിൽ ശരം പ്രവേശിക്കുന്നതിനു കാരണം വില്ലാണല്ലോ. അതുപോലെ, ആത്മാവാകുന്ന ശരം അക്ഷരമാകുന്ന ലക്ഷ്യത്തിൽ പ്രവേശിക്കുന്നതിനു ഓംകാരം കാരണമാകുന്നു. പ്രണവം

അഭ്യസിച്ചുകൊണ്ടിരുന്നാൽ, ആ പ്രണവം ആലംബനമായിട്ടുള്ള ആത്മാവു സംസ്കരിക്കപ്പെടുകയും, അതു്, വില്ലിൽനിന്നു പായുന്ന അമ്പു ലാക്കിൽ പ്രവേശിക്കുന്നതുപോലെ, പ്രതിബന്ധംകൂടാതെ അക്ഷരബ്രഹ്മത്തിൽ പ്രവേശിക്കയുംചെയ്യുന്നു. അതിനാൽ ഓംകാരം, ധനുസ്സിനെപ്പോലെയായതുകൊണ്ടു, ധനുസ്സെന്നു പറയപ്പെടുന്നു. ശരമെന്നു പറയുന്നതു്, ശരീരോപാധിയോടുകൂടിയ--ജലം മുതലായതിൽ സൂര്യാദികൾ എന്നപോലെ ഈ ദേഹത്തിൽ പ്രവേശിച്ചു് എല്ലാ ബോധങ്ങൾക്കു സാക്ഷിയായിരിക്കുന്ന-പരൻതന്നെയാണു്. ആ പരൻ, താൻതന്നെയായ അക്ഷരബ്രഹ്മത്തിൽ ശരംപോലെ അർപ്പിക്കപ്പെടുന്നതുകൊണ്ടാണു് ആത്മാവു ശരമെന്നു പറഞ്ഞതു്. മനസ്സിനെ ഏകാഗ്രമാക്കുന്നവൎക്കു് ആത്മാവുതന്നെയായി കാണപ്പെടുന്നതുകൊണ്ടു്, ബ്രഹ്മത്തെ ആ ശരത്തിന്റെ ലാക്കെന്നു പറയുന്നു. ബാഹ്യവിഷയജ്ഞാനം, തൃഷ്ണ, പ്രമാദം ഇവയൊന്നുംകൂടാതെ ഏകാഗ്രചിത്തനായും എല്ലാത്തിലും വിരക്തനായും ജിതേന്ദ്രനായും ഇരുന്നുകൊണ്ടുവേണം ആ ലക്ഷ്യത്തെ വേധിക്കുവാൻ. ലക്ഷ്യത്തെ വേധിച്ചുകഴിഞ്ഞാൽ ശരംപോലെ തന്മയനായിത്തീരും. ശരം ലക്ഷ്യത്തോടുചേർന്നു് ഒന്നായിത്തീരുന്നതുപോലെ, ദേഹം മുതലായവയിൽ ആത്മാവെന്നുള്ള ബോധംനീങ്ങി, അക്ഷരവും താനും ഒന്നെന്നുള്ള അനുഭവമാകുന്ന ഫലം സിദ്ധിക്കുമെന്നു സാരം. 4

മന്ത്രം — യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷ-
മോതം മനഃ സഹ പ്രാണൈശ്ച സൎവൈഃ;
തമേവൈകം ജാനഥാ ʃ ʃ ത്മാന;-
മന്യാവാചോ വിമുഞ്ചഥാമൃതസ്യൈഷ സേതുഃ. 5

യസ്മിൻ = ആരിൽ
ദ്യൗഃ = ദ്യോവും
പൃഥിവീ = പൃഥിവിയും
അന്തരീക്ഷം = അന്തരീക്ഷവും
സൎവൈഃ പ്രാണൈഃ ച സഹ = എല്ലാ പ്രാണ(കരണ)ങ്ങളോടുംകൂടി
മന ച = മനസ്സും

| | |
|---|---|
| ഓതം | = ഓതമായിരിക്കുന്നുവോ = സമർപ്പിക്കപ്പെട്ടിരിക്കുന്നുവോ, |
| ഏകം | = ഏകനായ = അദ്വിതീയനായ |
| തം ഏവ | = അവനെത്തന്നെ = ആ അക്ഷരനായ പുരുഷനെത്തന്നെ |
| ആത്മാനം | = ആത്മാവെന്നു് = നിങ്ങളുടേയും മററെല്ലാപ്രാണികളുടേയും പ്രത്യക്സ്വരൂപമെന്നു് |
| ജാനഥ | = അറിയുവിൻ! |
| അന്യാഃ വാചഃ | = മററുവാക്കുകളെ = അപരവിദ്യാരൂപങ്ങളായ മററുവാക്കുകളെ |
| വിമുഞ്ചഥ! | = വിടുവിൻ! |
| അമൃതസ്യ | = അമൃതത്തിനു-മോക്ഷപ്രാപ്തിക്കു് |
| സേതുഃ | = ചിറ = വഴി |
| ഏഷഃ | = ഇതാകുന്നു. |

ഭാഷ്യം--അക്ഷരബ്രഹ്മത്തെത്തന്നെ, മനസ്സിലാക്കുവാൻ പ്രയാസമുള്ളതുകൊണ്ടു നല്ലവണ്ണം മനസ്സിലാകുന്നതിനായി, വീണ്ടും വീണ്ടും പറയുന്നു:—അല്ലയോ ശിഷ്യരേ! ഏതു് അക്ഷരനായ പുരുഷനിലാണോ ദ്യോവും, പൃഥിവിയും, അന്തരീക്ഷവും, മറെറല്ലാ കരണങ്ങളോടുംകൂടി മനസ്സും സമർപ്പിതമായിരിക്കുന്നതു്, സർവ്വാശ്രയനായും അദ്വിതീയനായും ഉള്ള ആ പുരുഷൻ തന്നെയാണു് നിങ്ങളുടേയും മറെറല്ലാ പ്രാണികളുടേയും പ്രത്യക്സ്വരൂപമെന്നറിഞ്ഞു് അപരവിദ്യാരൂപങ്ങളായ മററുള്ളവാക്കുകളെ വിട്ടുകളയുവിൻ! ആ വാക്കുകാം വെളിപ്പെടുത്തുന്നതെല്ലാം കർമ്മങ്ങളും അവയ്ക്കുള്ള സാധനങ്ങളുമാണു്. മോക്ഷപ്രാപ്തിക്കുള്ള സേതുവാകട്ടെ, ഈ ആത്മജ്ഞാനമാകുന്നു. സംസാരമഹോദധിയേ തരണംചെയ്യുന്നതിനു ഹേതുവാകയാൽ ആണു് ആത്മജ്ഞാനത്തെ സേതുവെന്നുപറഞ്ഞതു്. ഈ അർത്ഥത്തിൽ ''തമേവവിദിത്വാ ƒ തിമൃത്യു മേതിനാന്യഃ പന്ഥാ വിദ്യതേ ƒ യനായ'' (അവനെത്തന്നെ അറിഞ്ഞാലേ മരണമില്ലാത്ത പദത്തെ പ്രാപിക്കയുള്ളൂ അതിൽ എത്തുന്നതിനു വേറേ വഴിയില്ല) എന്നു വേറേ ശ്രുതിയുമുണ്ടു്.

മന്ത്രം — അരാ ഇവ രഥനാഭൌ സംഹതാ യത്ര നാഡ്യഃ
സ ഏഷോ ഽന്തശ്ചരതേ ബഹുധാ ജായമാനഃ
ഓമിത്യേവം ധ്യായഥ ആത്മാനം
സ്വസ്തി വഃ പരായ തമസഃ പരസ്താത്. 6

രഥനാഭൌ = രഥനാഭിയിൽ = രഥചക്രത്തിൻെറ കുടത്തിൽ
അരാഃ ഇവ = അരങ്ങാം (=ആരക്കാലുകാം) എന്ന പോലെ
യത്ര = എവിടെ = ഏതു ഹൃദയത്തിൽ
നാഡ്യഃ = നാഡികാം
സംഹതാഃ = സംഹതങ്ങളായിരിക്കുന്നുവോ=ഒരുമിച്ചുചേൎന്നിരിക്കുന്നുവോ
തത്ര = അവിടെ = ആ ഹൃദയത്തിൽ
സഃ ഏഷഃ = പ്രകൃതനായ ഈ ആത്മാവു്
ബഹുധാ = പലപ്രകാരത്തിൽ
ജായമാനഃ = ജനിച്ചുകൊണ്ടു്,
അന്തഃ = മദ്ധ്യത്തിൽ
ചരതേ = ചരിക്കുന്നു = വൎത്തിക്കുന്നു.
തംആത്മാനം = ആ ആത്മാവിനെ
'ഓം' ഇതി ഏവം = 'ഓം' എന്നിങ്ങനെ
ധ്യായഥ = ധ്യാനിക്കുവിൻ!
വഃ = നിങ്ങാംക്കു്
തമസഃപരസ്താത് = തമസ്സിനപ്പുറമുള്ള
പരായ = മറുകരയ്ക്കു്
സ്വസ്തി = വിഘ്നമില്ലാതിരിക്കട്ടെ!

ഭാഷ്യം — അത്രയുമല്ല, രഥചക്രത്തിൻെറ കുടത്തിൽ ആരക്കാലുകാം ഒരുമിച്ചുചേരുന്നതുപോലെ, സൎവ്വദേഹത്തിലും വ്യാപിക്കുന്ന നാഡികാം ഒരുമിച്ചുചേരുന്ന ഹൃദയത്തിൽ മദ്ധ്യഭാഗത്തു്, ബുദ്ധിയുടെ ബോധങ്ങാംക്കു സാക്ഷിഭൂതനായിട്ടു് പ്രകൃതനായ ഈ ആത്മാവു വൎത്തിക്കുന്നു. കാണുകയും, കോംക്കുകയും, സങ്കല്പിക്കയും, നിശ്ചയിക്കയും ചെയ്തുകൊണ്ടു്, അന്തഃകരണമാകുന്ന ഉപാധിയെ അനുസരിക്കുന്നതിനാൽ, ക്രോധം ഹൎഷം മുതലായ ബോധങ്ങളെക്കൊണ്ടു പലപ്രകാര

ത്തിൽ ജനിച്ചുകൊണ്ടിരിക്കുന്നതുപോലെയാണു് അവിടെ സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടാണു്, ഹൃഷ്ടനായിത്തീർന്നു, ക്രുദ്ധനായിത്തീർന്നു എന്നൊക്കെ ലൗകികന്മാർ പറയുന്നതു്. അങ്ങനെയുള്ള ആത്മാവിനെ നിങ്ങളും, ഓംകാരത്തെ ആലംബനമാക്കി, ശാസ്ത്രവിധിയനുസരിച്ചുള്ള കൽപ്പനയോടുകൂടി ചിന്തിക്കുവിൻ!

ഇത്രയുംകൊണ്ടു്, വിദ്വാനായ ആചാര്യൻ ശിഷ്യന്മാൎക്കു പറഞ്ഞുകൊടുക്കുവാനുള്ളതു പറഞ്ഞുകൊടുത്തു കഴിഞ്ഞു. ശിഷ്യന്മാർ ബ്രഹ്മവിദ്യയെ അറിവാൻ ഇച്ഛയുള്ളവരായിരുന്നതുകൊണ്ടു മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിക്കയും ചെയ്തു. അവൎക്കു വിഘ്നം കൂടാതെയുള്ള ബ്രഹ്മപ്രാപ്തിയെ ആചാര്യൻ ആശാസിക്കുന്നു:— "നിങ്ങൾക്കു് അവിദ്യാതമസ്സിനപ്പുറത്തു് സംസാരമഹോദധിയുടെ മറുകരയിൽ എത്തുന്നതിനു്—ബ്രഹ്മസ്വരൂപന്മാരായിത്തീരുന്നതിനു — വിഘ്നം കൂടാതിരിക്കട്ടെ!" 6

മന്ത്രം — യഃ സൎവ്വജ്ഞഃ സൎവ്വവിദ്,
യസ്യൈഷ മഹിമാ ഭുവി,
ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ
വ്യോമ്ന്യാത്മാ പ്രതിഷ്ഠിതഃ,
മനോമയഃ പ്രാണശരീരനേതാ
പ്രതിഷ്ഠിതോ ऽന്നേ ഹൃദയം സംനിധായ,
തദ്വിജ്ഞാനേന പരിപശ്യന്തി ധീരാ
ആനന്ദരൂപമമൃതം യദ്വിഭാതി. 7

| | |
|---|---|
| യഃ | = ആരു് |
| സർവജ്ഞഃ | = സർവത്തേയും സാമാന്യരൂപത്തിൽ അറിയുന്നവനും |
| സർവവിത് | = സർവത്തേയും വിശേഷരൂപത്തിൽ അറിയുന്നവനും ആകുന്നുവോ, |
| ഭുവി | = ഭൂമിയിൽ |
| ഏഷഃ | = ഇതു്=ഈ പ്രസിദ്ധമായിട്ടുള്ളതു് |
| യസ്യ | = ആരുടെ |
| മഹിമാ | = മഹിമാവാകുന്നുവോ, |
| സഃ ഏഷഃആത്മാ | = അങ്ങനെയുള്ള ഈ ആത്മാവു് |

| | |
|---|---|
| ദിവ്യേ | = ദിവ്യമായ = ദ്യോതനത്തോടുകൂടിയ |
| ബ്രഹ്മപുരേ | = ബ്രഹ്മപുരത്തിലുള്ള = ഹൃദയപുണ്ഡരീകത്തിലുള്ള |
| വ്യോമ്നി | = വ്യോമത്തിൽ = ആകാശത്തിൽ |
| പ്രതിഷ്ഠിതഃ | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നവനും. |
| മനോമയഃ | = മനോമയനും |
| പ്രാണശരീരനേതാ | = പ്രാണൻെറയും സൂക്ഷ്മശരീരത്തിൻെറയും നേതാവും ആകുന്നു. |
| അന്നേ | = അന്നത്തിൽ = പിണ്ഡ(സ്ഥൂലശരീര)രൂപമായ അന്നത്തിൽ |
| ഹൃദയം | = ഹൃദയത്തെ = ബുദ്ധിയെ |
| സംനിധായ | = സംനിധാനംചെയ്തിട്ട് = വേണ്ടുംവണ്ണം സ്ഥാപിച്ചിട്ട്, |
| പ്രതിഷ്ഠിതഃ | = പ്രതിഷ്ഠിതനായിരിക്കുന്നു = സ്ഥിതിചെയ്യുന്നു |
| തത് | = അതിനെ = ആ ആത്മതത്ത്വത്തെ |
| ധീരാഃ | = ധീരന്മാർ = വിവേകികൾ |
| വിജ്ഞാനേന | = വിജ്ഞാനംകൊണ്ട് = വിശിഷ്ടമായ ജ്ഞാനം കൊണ്ട് |
| പരിപശ്യന്തി | = കാണുന്നു = അറിയുന്നു |
| യത് | = അത് |
| ആനന്ദരൂപം | = ആനന്ദരൂപമായും |
| അമൃതം | = അമൃതമായും |
| വിഭാതി | = വിഭാനംചെയ്യുന്നതാണ് = വിശേഷിച്ച് തന്നിൽ തന്നെ എപ്പോഴും വിളങ്ങുന്നതാണ് |

ഭാഷ്യം — പരവിദ്യയ്ക്കു വിഷയമെന്നും, അവിദ്യയാകുന്ന തമസ്സിൻെറ അപ്പുറത്തു സംസാര മഹോദധിയേക്കടന്നു പ്രാപിക്കേണ്ടവനാണെന്നും പറഞ്ഞതു് ആരേയാണോ, അവൻ സാമാന്യരൂപത്തിലും വിശേഷരൂപത്തിലും സർവ്വത്തേയും അറിയുന്നവൻ ആകുന്നു. അവൻെറ മഹിമാവു ഭൂമിയിൽ പ്രസിദ്ധമായിരിക്കുന്നു. ദ്യോവുംഭൂമിയും അവൻെറ ശാസനം കൊണ്ടു സ്ഥാനം തെറ്റാതെ നിൽക്കുന്നു. സൂര്യചന്ദ്രന്മാർ അവൻെറ ശാസനം അനുസ്സരിച്ചുതീച്ചക്രംപോലെ എപ്പോഴും ചുററിക്കൊണ്ടിരിക്ക

ന്നു. സരിത്തുകളും സാഗരങ്ങളും തങ്ങളുടെ അതിരുകളെ അതിക്രമിക്കാതിരിക്കുന്നതു് അവൻെറ കല്പനയാലാണു്. സ്ഥാവരങ്ങളും ജംഗമങ്ങളും നിയമേന പ്രവർത്തിക്കുന്നതും അവൻെറ ആജ്ഞകൊണ്ടുതന്നെ. ഋതുക്കളും അയനങ്ങളും സംവത്സരങ്ങളും അവൻെറ ശാസനത്തെ അതിക്രമിക്കുന്നില്ല. അതുപോലെ, കർത്താക്കളും, കർമ്മങ്ങളും, ഫലങ്ങളും അവൻെറ ശാസനത്താൽ തങ്ങൾക്കുള്ള കാലംതെററിയ്ക്കുംതിരിക്കുന്നു. ഭൂമിയിലുള്ള ഈ മഹിമാവെല്ലാം ആരുടേതോ, ആ സർവജ്ഞനായ ദേവൻ ബുദ്ധിയുടെ പ്രത്യയങ്ങളാൽ ദ്യോതിപ്പിക്കപ്പെടുന്ന ബ്രഹ്മപുരത്തിൻെറ, അതായതു് ചൈതന്യസ്വരൂപത്തിൽ ബ്രഹ്മം നിത്യവും അഭിവ്യക്തമാവുന്നതുകൊണ്ടു ബ്രഹ്മപുരമെന്നു വിളിക്കപ്പെടുന്ന ഹൃദയപുണ്ഡരീകത്തിൻെറ,മദ്ധ്യത്തിൽ ഉള്ള ആകാശത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു. പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതുപോലെ അനുഭവപ്പെടുന്നു എന്നു സാരം. ഇപ്രകാരമല്ലാതെ, ആകാശംപോലെ സർവ്വവ്യാപിയായ പദാർത്ഥത്തിനു ഗമനമോ ആഗമനമോ പ്രതിഷ്ഠയോ സംഭവിക്കയില്ലല്ലോ. അവിടെ സ്ഥിതിചെയ്യുന്ന ആ ആത്മാവു മനോവൃത്തികളെക്കൊണ്ടു മാത്രം വെളിപ്പെടുന്നതിനാൽ മനസ്സാകുന്ന ഉപാധിയോടുകൂടിയിരിക്കുന്നതുകൊണ്ടു മനോമയനാകുന്നു. പ്രാണനേയും സൂക്ഷ്മശരീരത്തേയും, ഒരു സ്ഥൂലശരീരത്തിൽനിന്നു മറെറാന്നിലേക്കു നയിക്കുന്നതു് ഇവനാണു്. ഇവൻ ഹൃദയപുണ്ഡരീകത്തിനകത്തുള്ള ആകാശത്തിൽ ബുദ്ധിയെ സ്ഥാപിച്ചിട്ടു്, ഭുജിക്കുന്ന അന്നത്തിൻെറ പരിണാമവും, പ്രതിദിനം വർദ്ധിക്കുന്നതും ക്ഷയിക്കുന്നതുമായ സ്ഥൂലശരീരരൂപമായ അന്നത്തിൽ സ്ഥിതിചെയ്യുന്നു. ആത്മാവുസ്ഥിതിചെയ്യുന്നു എന്നുള്ളതു ബുദ്ധിയെ സ്ഥാപിക്കമാത്രമാകുന്നു. വാസ്തവത്തിൽ ആത്മാവിൻെറ സ്ഥിതി അന്നത്തിൽ അല്ലല്ലോ. വിവേകികൾ, ശാസ്ത്രത്താലും ആ ആചാര്യൻെറ ഉപദേശത്താലും ഉണ്ടായിട്ടുള്ളതും ശമം, ദമം, ധ്യാനം, എല്ലാത്തിലും ഉള്ള വിരക്തി ഇവകൊണ്ടു വദ്ധിച്ചിട്ടുള്ളതുമായ വിശിഷ്ടമായ ജ്ഞാനംകൊണ്ടു്, എല്ലാ അനർത്ഥങ്ങളും നീങ്ങിയതും, യാതൊരു ആയാസവുമില്ലാത്തതും ആയ ആനന്ദരൂപമായ അമൃതമായി അവനവനിൽത്തന്നെ വിളങ്ങുന്ന ആ ആത്മതത്ത്വത്തെ എല്ലായിടത്തും നിറഞ്ഞിരിക്കുന്നതായി കാണുന്നു. 7

മന്ത്രം--ഭിദ്യതേ ഹൃദയഗ്രന്ഥി-
ശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി
തസ്മിൻ ദൃഷ്ടേ പരാവരേ. 8

| | |
|---|---|
| പരാവരേ | = പരാവരനായ = പരനും അവരനുമായുള്ള |
| തസ്മിൻ | = അവൻ = ആ പുരുഷൻ |
| ദൃഷ്ടേ | = ദൃഷ്ടനാകുമ്പോൾ = കാണപ്പെടുമ്പോൾ |
| ഹൃദയ ഗ്രന്ഥിഃ | = ഹൃദയത്തിന്റെ കെട്ട് = അവിദ്യാവാസനകളുടെ സമൂഹമായ കാമം |
| ഭിദ്യതേ | = ഭേദിക്കുന്നു = പൊട്ടുന്നു = നശിക്കുന്നു |
| സർവ്വസംശയാഃ | = എല്ലാ സംശയങ്ങളും |
| ഛിദ്യന്തേ | = അററുപോകുന്നു |
| അസ്യ | = ഇവന്റെ |
| കർമ്മാണി | = കർമ്മങ്ങൾ |
| ക്ഷീയന്തേ ച | = ക്ഷയിക്കയും ചെയ്യുന്നു. |

ഭാഷ്യം--ഈ പരമാത്മജ്ഞാനത്തിന്റെ ഫലം പറയുന്നു--കാരണരൂപത്തിൽ പരനായും കാര്യരൂപത്തിൽ അവരനായും സംസാരഹീനനായും സർവ്വജ്ഞനായുമുള്ള പുരുഷനെ, താൻ തന്നെ എന്നു സാക്ഷാൽ കാണുമ്പോൾ, അവിദ്യാവാസനകളുടെ സമൂഹമാകുന്ന സ്വരൂപത്തോടുകൂടിയതും ബുദ്ധിയെ ആശ്രയിച്ചിരിക്കുന്നതുമായ കാമം--ഇതാണ് ഹൃദയത്തിന്റെ കെട്ടെന്നുപറയുന്നത്--നശിക്കും. (''കാമായേ ƒ സ്യഹൃദിശ്രിതാഃ'' എന്നു വേറേ ശ്രുതിയുള്ളതുകൊണ്ടു്, ഈ കാമം ബുദ്ധിയേത്തന്നെയാണ് ആശ്രയിച്ചിരിക്കുന്നത്; ആത്മാവിനെയല്ല) ലൗകികന്മാർക്കു ജ്ഞേയങ്ങളായ വിഷയങ്ങളെപ്പററി, ഗംഗാപ്രവാഹംപോലെ തുടർന്നുകൊണ്ടിരിക്കുന്ന സംശയങ്ങളെല്ലാം അററുപോകും. ഇപ്രകാരം അവിദ്യാനിവൃത്തിയും സംശയവിച്ഛേദവും വന്നിട്ടുള്ള പുരുഷന്റെ കർമ്മങ്ങൾ എല്ലാം ക്ഷയിക്കും. വിജ്ഞാനോൽപ്പത്തിക്കുമുമ്പുള്ളവയും, ജന്മാന്തരത്തിൽ ഉള്ളവയും, ജ്ഞാനോൽപത്തിയോടൊരുമിച്ചുതന്നെ ഉണ്ടായിട്ടുള്ളവയുമായി, ഫലം ആരംഭിക്കാതെയുള്ള കർമ്മങ്ങളെല്ലാം നശിക്കുമെന്നു സാരം. എന്നാൽ, ഈ ജന്മത്തിനു കാരണമായ കർമ്മങ്ങൾ, ഫലം ആരംഭിച്ചവയായതുകൊണ്ടു ക്ഷയിക്കയില്ല.

ഇപ്രകാരം സ്വകർമ്മങ്ങളും ക്ഷയിക്കുമ്പോാം സംസാരകാരണം മുഴുവൻ നശിക്കുന്നതുകൊണ്ടു മുക്തനായിത്തീരുന്നു എന്നു സാരം. 8

മന്ത്രം--ഹിരണ്മയേ പരേ കോശേ
വിരജം ബ്രഹ്മ നിഷ്കലം;
തച്ഛുഭ്രം ജ്യോതിഷാം ജ്യോതി-
സ്തദ്യദാത്മവിദോ വിദുഃ 9

| | |
|---|---|
| ഹിരണ്മയേ | = ഹിരണ്മയമായും = ജ്യോതിർമ്മയമായും |
| പരേ | = പരമായും = ഉൽകൃഷ്ടമായും ഉള്ള |
| കോശേ | = കോശത്തിൽ = കോശം (ഉറ) പോലെയുള്ള ഹൃദയത്തിൽ |
| വിരജം | = വിരജമായും = അവിദ്യാദിദോഷങ്ങളും പുണ്യപാപങ്ങളാകുന്ന മലവുമില്ലാത്തതായും |
| നിഷ്കലം | = നിഷ്കലമായും = നിരവയവമായും ഉള്ള |
| ബ്രഹ്മ | = ബ്രഹ്മം |
| (വർത്തതേ) | = വർത്തിക്കുന്നു. |
| തദ് | = അതു് = ആ ബ്രഹ്മം, |
| ശുഭ്രം | = ശുഭ്രവും = ശുദ്ധവും |
| ജ്യോതിഷാം | = ജ്യോതിസ്സുകളാക്കും = അഗ്നി മുതലായവക്കും |
| ജ്യോതിഃ | = ജ്യോതിസ്സും = അവഭാസകവും |
| ആത്മവിദഃ | = ആത്മവിത്തുക്കൾ = ആത്മാവിനെ അറിയുന്നവർ |
| യത് | = യാതൊന്നിനെ |
| വിദുഃ | = അറിയുന്നുവോ |
| തത് | = അതും ആകുന്നു. |

ഭാഷ്യം--ഇനിയുള്ള മൂന്നു മന്ത്രങ്ങളും മുമ്പു പറഞ്ഞിട്ടുള്ളതിനെത്തന്നെ ചുരുക്കിപ്പറയുന്നവയാണു്--ബുദ്ധിയുടെ വിജ്ഞാനമാകുന്ന പ്രകാശത്തോടുകൂടിയിരിക്കുന്നതിനാൽ ജ്യോതിർമ്മയവും, ആത്മസ്വരൂപത്തെ കാണുന്നതിനുള്ള സ്ഥാനമായതുകൊണ്ടു വാളുറപോലെ ഇരിക്കുന്നതും, എല്ലാററിനും ഉള്ളിൽ ഇരിക്കുന്നതിനാൽ പരവും ആയ ഹൃദയത്തിൽ ആണു്

അവിദ്യ മുതലായ അശേഷദോഷങ്ങളും പുണ്യപാപങ്ങളാകുന്ന മലവുമില്ലാത്തതും, സവ്വാത്മകവും സവ്വമഹത്തുമായതുകൊണ്ടു് ബ്രഹ്മമെന്നു പറയുന്നതും, നിഷ്കലവു (നിരവയവവു) മായ പരമാത്മതത്ത്വം സ്ഥിതിചെയ്യുന്നതു്. വിരജവും നിഷ്കലവുമായതുകൊണ്ടു് അതു ശുദ്ധമാകുന്നു. അതാണു് അഗ്നി മുതലായ ജ്യോതിസ്സുകളേയും അവഭാസിപ്പിക്കുന്നതു്. അതിനെ മറെറാരു ജ്യോതിസ്സു് അവഭാസിപ്പിക്കുന്നില്ല. അതിനാൽ അതു പരമായ ജ്യോതിസ്സാകുന്നു. ശബ്ദം മുതലായ വിഷയങ്ങളെ സംബന്ധിച്ചുള്ള ബുദ്ധിയുടെ ബോധങ്ങൾക്കു സാക്ഷിആയ ആത്മാവിനെ അറിയുന്ന വിവേകികൾ അതിനെ അറിയുന്നു. അതു പരമായ ജ്യോതിസ്സായതുകൊണ്ടു് ആത്മബോധത്തെ അനുസരിക്കുന്ന അവർ മാത്രമല്ലാതെ, ബാഹ്യങ്ങളായ വിഷയങ്ങളെപ്പററിയുള്ള ബോധങ്ങളെ അനുസരിക്കുന്ന മററുള്ളവർ അതിനെ അറിയുന്നില്ല. 9

മന്ത്രം — ന തത്ര സൂര്യോ ഭാതി, ന ചന്ദ്രതാരകം,
നേമാ വിദ്യുതോ ഭാന്തി, കുതോ ഽയമഗ്നിഃ?
തമേവ ഭാന്തമനുഭാതി സവ്വം
തസ്യ ഭാസാ വിശ്വമിദം വിഭാതി. 10

| | |
|---|---|
| തത്ര | = അതിൽ = അവനവൻെറ ആത്മാവായിരിക്കുന്ന ബ്രഹ്മത്തിൽ |
| സൂര്യഃ | = സൂര്യൻ |
| ന ഭാതി | = ഭാനം ചെയ്യുന്നില്ല = പ്രകാശിക്കുന്നില്ല. |
| ചന്ദ്രതാരകം | = ചന്ദ്രനും നക്ഷത്രങ്ങളും |
| ന ഭാതി | = ഭാനം ചെയ്യുന്നില്ല |
| ഇമാഃ വിദ്യുത; | = ഈ വിദ്യുത്തുകളും = ഈ മിന്നലുകളും |
| ന ഭാന്തി | = പ്രകാശിക്കുന്നില്ല |
| അയം അഗ്നിഃ | = ഈ അഗ്നി = നാം കാണുന്ന ഈ അഗ്നി |
| കുതഃ | = എവിടെ? |
| സവ്വം | = എല്ലാം |
| ഭാന്തം | = ഭാനം ചെയ്യുന്ന = പ്രകാശിക്കുന്ന· |
| തം ഏവ | = അവനെത്തന്നെ = ആ പരമേശ്വരനെത്തന്നെ |
| അനുഭാതി | = അനുസരിച്ചു പ്രകാശിക്കുന്നു. |

ഇദം സൎവ്വം　　＝ ഇതെല്ലാം＝സൂര്യാദിയായ ജഗത്തെല്ലാം
തസ്യ　　＝ അവൻെറ
ഭാസാ　　＝ ഭാസ്സുകൊണ്ടു്＝ദീപ്തികൊണ്ടു്
വിഭാതി　　＝ വിശേഷിച്ചു ഭാസിക്കുന്നു.

ഭാഷ്യം--അതു ജ്യോതിസ്സുകൾക്കും ജ്യോതിസ്സാണെന്നു പറഞ്ഞതു് എന്തുകൊണ്ടാണെന്നു പറയുന്നു: സൂര്യൻ എല്ലാററിനേയും പ്രകാശിപ്പിക്കുന്നവനാണെങ്കിലും അവനവൻെറ ആത്മാവായ ആ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. സൂര്യനും ആ ബ്രഹ്മത്തിൻെറ ഭാസ്സുകൊണ്ടുതന്നെയാണു് ആത്മാവല്ലാത്ത സൎവ്വത്തേയും പ്രകാശിപ്പിക്കുന്നതു്; അല്ലാതെ, അവനു സ്വതേ പ്രകാശിപ്പിക്കുന്നതിനുള്ള സാമൎത്ഥ്യമില്ലെന്നു സാരം. അതുപോലെ, ചന്ദ്രനും നക്ഷത്രങ്ങളും ഈ മിന്നലുകളും, ആ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. പിന്നെ നാം കാണുന്ന ഈ അഗ്നി എവിടെ പ്രകാശിപ്പിക്കുന്നു? എന്തിനു് അധികം പറയുന്നു? സ്വതേ പ്രകാശരൂപമായതുകൊണ്ടു പ്രകാശിച്ചുകൊണ്ടിരിക്കുന്ന, ആ പരമേശ്വരനെ അനുസരിച്ചാണു് ഈ ജഗത്തു് ഇങ്ങനെ പ്രകാശിക്കുന്നതു്. സ്വതേ ദഹിക്കുന്ന അഗ്നിയെ അനുസരിച്ചാണല്ലൊ കൊള്ളി ജലം മുതലായവ ദഹിക്കുന്നതു്. അതുപോലെയാണു് ഇതും. അവൻെറ ഭാസ്സുകൊണ്ടുതന്നെയാണു് സൂര്യാദിയായ ഈ ജഗത്തു ഭാസിക്കുന്നതു്. ഇപ്രകാരം ആ ബ്രഹ്മംതന്നെയാണു തനിയേ വിളങ്ങുകയും, കാര്യങ്ങളായ സൂര്യാദികളിലുള്ള പലമാതിരി പ്രകാശംകൊണ്ടു മററുള്ളവയെ പ്രകാശിപ്പിക്കയും ചെയ്യുന്നതെന്നുള്ളതുകൊണ്ടു ബ്രഹ്മം സ്വതേ തന്നെ പ്രകാശസ്വരൂപമാണെന്നറിയാം. തനിക്കുതന്നെ സ്വതേ ഭാസനമില്ലെങ്കിൽ ഒരു വസ്തുവിനു മറെറാന്നിനെ ഭാസിപ്പിക്കുവാൻ കഴിയുകയില്ലതന്നെ. എന്തെന്നാൽ, ഘടം മുതലായവ മററുള്ളവയേ പ്രകാശിപ്പിക്കുന്നതായി കാണുന്നില്ല. പ്രകാശസ്വരൂപങ്ങളായ ആദിത്യാദികൾ അങ്ങനെ ചെയ്യുന്നതായി കാണുന്നുമുണ്ടു്.

മന്ത്രം — ബ്രഹ്മൈവേദമമൃതം പുരസ്താദ്,
ബ്രഹ്മ പശ്ചാദ്, ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ,
അധശ്ചോൎദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം.　　11

പുരസ്താത് = മുമ്പിൽ
അമൃതം = അമൃതമായ = നാശമില്ലാത്ത
ഇദം ബ്രഹ്മ ഏവ = ഈ ബ്രഹ്മംതന്നെ
പശ്ചാത് = പിറകിലും
ബ്രഹ്മ = ബ്രഹ്മംതന്നെ.
ദക്ഷിണതഃ ച } = വലത്തുഭാഗത്തും
ഉത്തരേണ ച } ഇടത്തുഭാഗത്തും
അധഃച ഊർദ്ധ്വംച = താഴേയും മുകളിലും
ബ്രഹ്മ = ബ്രഹ്മം
പ്രസൃതം = പ്രസൃതമായിരിക്കുന്നു = വ്യാപിച്ചിരിക്കുന്നു.
ഇദം വിശ്വം = ഈ ജഗത്തെല്ലാം
ബ്രഹ്മ ഏവ = ബ്രഹ്മംതന്നെ
ഇദം = ഈ ബ്രഹ്മം
വരിഷ്ഠം = ഏററവും ശ്രേഷ്ഠമാകുന്നു.

ഭാഷ്യം--ജ്യോതിസ്സുകൾക്കും ജ്യോതിസ്സായ ഈ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളു. മററുള്ളതെല്ലാം അതിൻെറ വികാരമാകുന്നു. ''വാചാ ʃ ʃ രംഭണം വികാരോ നാമധേയമാത്രമനൃതമിതരത്'' (മററുള്ളതെല്ലാം വാക്കുകൊണ്ടുണ്ടാകുന്നതും വികാരരൂപവും നാമധേയമാത്രവും അസത്യവുമാകുന്നു) എന്നു വേറെ ശ്രുതിയിലും പറഞ്ഞിട്ടുള്ള ഈ അർത്ഥത്തെ, യുക്തികളോടുകൂടി വിസ്തരിച്ചു പ്രതിപാദിച്ചുകഴിഞ്ഞു. ഇനി ഇതിനെ, *നിഗമനത്തിൻെറ സ്ഥാനത്തുള്ള മന്ത്രംകൊണ്ടു വീണ്ടും ഉപസംഹരിക്കുന്നു:-- അവിദ്യാദൃഷ്ടികൾക്കു പലതായിട്ടു മുൻപിൽ കാണുന്നതെല്ലാം ബ്രഹ്മംതന്നെ. അതുപോലെ, പിറകിലും ഇടത്തും വലത്തും, മുകളിലും താഴെയും, എല്ലായിടത്തും, കാര്യരൂപത്തിൽ, നാമത്തോടും രൂപത്തോടുംകൂടി. മറെറാന്നെന്നപോലെ കാണപ്പെടുന്നതെല്ലാം ബ്രഹ്മംതന്നെ. എന്തിനു വളരെപ്പറയുന്നു? ഈ ജഗത്തെല്ലാം ബ്രഹ്മംതന്നെയാകുന്നു. ഈ ബ്രഹ്മംതന്നെയാണ് ഏററവും ഉത്തമമായിട്ടുള്ളത്. ബ്രഹ്മമല്ല ഈ ജഗത്തെന്നു തോന്നുന്നതാകട്ടെ രജ്ജു

* അഞ്ച് അവയവങ്ങളുള്ള അനുമാനവാക്യത്തിൽ ഒടുവിലത്തെ അവയവം അനുമാനം ശരിതന്നെ എന്നു പറയുകയാണ് അതിൻെറ സ്വരൂപം.

വിൽ സർപ്പമെന്നുള്ള ബോധംപോലെ അവിദ്യ മാത്രമാകുന്നു. ബ്രഹ്മം ഒന്നുമാത്രമേ പരമാൎത്ഥത്തിൽ സത്യമായുള്ളു എന്നാണു വേദങ്ങളുടെ അനുശാസനം. 11

അഥർവ്വവേദത്തിലുള്ള മുണ്ഡകോപനിഷത്തിൽ
രണ്ടാം മുണ്ഡകത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

ഭാഷ്യം--ഏതിനെ അറിഞ്ഞാലാണോ ഹൃദയഗ്രന്ഥി മുതലായ സംസാരകാരണങ്ങൾ തീരെ നശിക്കുന്നതു്, അക്ഷരനെന്നും പുരുഷനെന്നും പറയുന്ന ആ പരമാൎത്ഥവസ്തുവിനെ അറിയുന്നതിനുള്ള സാധനമായ പരവിദ്യ പറഞ്ഞുകഴിഞ്ഞു. ധനുസ്സു മുതലായവയെ എടുക്കുക എന്ന കല്പനകൊണ്ടു, ആ പരമാൎത്ഥവസ്തുവിനെ ദർശിക്കുന്നതിനുള്ള ഉപായമായ യോഗവും പറഞ്ഞുകഴിഞ്ഞു. ഇനി, അതിനു സഹകാരികളായ സത്യം മുതലായ സാധനങ്ങളെ പറയേണ്ടിയിരിക്കുന്നതിനാൽ, പ്രാധാന്യേന അതിനായിട്ടാണു് ഉത്തരഗ്രന്ഥം ആരംഭിക്കുന്നതു്. എന്നാൽ ഏററവും ദുരവഗാഹമായ വിഷയമാണല്ലോ എന്നു വിചാരിച്ചു് മുൻപു ചെയ്തിട്ടുള്ളതാണെങ്കിലും തത്ത്വനിർണ്ണയവും പ്രാകാരാന്തരത്തിൽ ചെയ്യുന്നുണ്ടു്. അതിൽ ആദ്യമായി പരമാൎത്ഥവസ്തുവിനെ നിർദ്ധാരണംചെയ്‌വാനായി സൂത്രഭൂതമായ മന്ത്രത്തെ ഉപന്യസിക്കുന്നു:--

മന്ത്രം — ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വ-
ത്ത്യനശ്നന്നന്യോ അഭിചാകശീതി. 1

സയുജാ (സയുജൌ) = സയുക്കുകളായും=എപ്പോഴും ഒരുമിച്ചിരിക്കുന്നവയായും
സഖായാ(സഖായൌ) = സഖാക്കളായും=ഒരുപോലെയുള്ള പേരോടുകൂടിയവയായും ഉള്ള
ദ്വാ സുപർണ്ണാ (ദ്വൌസുപർണ്ണൌ) } = രണ്ടു പക്ഷികൾ
സമാനം = സമാനമായ = ഏകമായ
വൃക്ഷം = വൃക്ഷത്തെ

പരിഷസ്വജാതേ = പരിഷ്വജിച്ചിരിക്കുന്നു = ആശ്രയിച്ചിരിക്കുന്നു.
തയോഃ = അവയിൽ = ആ പക്ഷികളിൽ
അന്യഃ = അന്യൻ = ഒരു പക്ഷി
സ്വാദു = സ്വാദുവായ = പലരസങ്ങളോടുകൂടിയ
പിപ്പലം = പിപ്പലത്തെ = പിപ്പലഫലത്തെ
അത്തി = ഭക്ഷിക്കുന്നു
അന്യഃ = മറേറ പക്ഷി
അനശ്നൻ = അശിക്കാതെ = ഫലം ഭക്ഷിക്കാതെ
അഭിചാകശീതി = നോക്കിക്കൊണ്ടിരിക്കമാത്രം ചെയ്യുന്നു.

ഭാഷ്യം — സുപർണ്ണന്മാർ = നല്ല പതനമുള്ളവ. പക്ഷികളോടു സാമ്യമുള്ളവ (രണ്ടു പക്ഷികൾ) എന്നും അർത്ഥം പറയാം. ദ്വാ, സുപർണ്ണാ, സയുജാ, സഖായാ എന്നീ രൂപങ്ങളുടെ ഒടുവിൽ ദ്വിവചനമായ ഔകാരത്തിനു പകരം ആകാരം പ്രയോഗിച്ചിരിക്കുന്നതു ഛാന്ദസമാകുന്നു. സയുക്കകൾ = ഒരുമിച്ചുതന്നെ എപ്പോഴുമിരിക്കുന്നവ. സഖാക്കൾ = ഒരുപോലെയുള്ള പേരോടുകൂടിയവയായും, ഒരേകാരണത്താൽ വെളിപ്പെടുന്നവയായും ഇരിക്കുന്നവ. വൃക്ഷം = വ്രശ്ചനം ചെയ്യപ്പെടുന്നതു് = ഛേദിക്കപ്പെടുന്നതു്. 'ഓ വ്രശ്ചൂ ഛേദനേ' എന്ന ധാതുവിൽനിന്നാണു വൃക്ഷശബ്ദം ഉണ്ടാകുന്നതു്:

ശോഭനമായ ഗതിയുള്ളവയും, എപ്പോഴും ഒരുമിച്ചിരിക്കുന്നവയും, ഒരുപോലെയുള്ള പേരോടുകൂടിയവയും ഒരേകാരണത്താൽ വെളിപ്പെടുന്നവയുമായ രണ്ടുപക്ഷികൾ ഒരേവൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു. അവയിൽ ഒന്നു്, പലവിധത്തിലുള്ള പല രസങ്ങളോടുകൂടിയ ഫലങ്ങളേ ഭക്ഷിക്കുന്നു. മറേറതു്, ഭക്ഷിക്കാതെ നോക്കിക്കൊണ്ടിരിക്കമാത്രംചെയ്യുന്നു. ഇതാണു്, ഈ മന്ത്രത്തിന്റെ അക്ഷരാർത്ഥം. എന്നാൽ ഇതു് അന്യാപദേശരീതിയിൽ പറയുന്നതാണു്. രണ്ടു പക്ഷികൾ എന്നു പറഞ്ഞതു ജീവാത്മാവിനേയും പരമാത്മാവിനേയുമാണു്. ഉച്ഛേദനരൂപമായ സാദൃശ്യംനിമിത്തം ശരീരത്തെയാണു വൃക്ഷമെന്നു പറഞ്ഞതു്. ഒരേ ശരീരത്തിലാണല്ലോ ജീവാത്മാവിനേയും പരമാത്മാവിനേയും നാം അറിയുന്നതു്. അതുകൊണ്ടാണു് ഒരേ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു എന്നു പറഞ്ഞതു്. ഈ വൃക്ഷം,

മുകളിൽ ചുവടും കീഴ്പോട്ടു ശാഖകളും ഉള്ള അശ്വത്ഥം എന്നു പ്രസിദ്ധമായിട്ടുള്ളതാണ്. അവ്യക്തമാകുന്ന മൂലത്തിൽനിന്നാണ് ഇതിന്റെ ഉത്ഭവം. ഇതിനെ ക്ഷേത്രമെന്നു വിളിക്കുന്നു. എല്ലാ പ്രാണികളുടേയും കർമ്മഫലങ്ങൾക്ക് ആശ്രയം ഇതാകുന്നു. അവിദ്യ, കാമം, കർമ്മം, വാസനകൾ ഇവയ്ക്കു് ആശ്രയമായ ലിങ്ഗം (സൂക്ഷ്മശരീരം) ഉപാധിയായിട്ടുള്ള ജീവാത്മാവും, സർവജ്ഞനായ ഈശ്വരനും, പഴം തിന്നുന്നതിനു രണ്ടു പക്ഷികൾ എന്നപോലെ, ഈ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു. ഇങ്ങനെ ഈ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്ന രണ്ടാത്മാക്കളിൽ, ലിങ്ഗം ഉപാധിയായിട്ടുള്ള ക്ഷേത്രജ്ഞൻ, കർമ്മം കൊണ്ടുണ്ടാകുന്നതും സുഖദുഃഖരൂപവും, പലമാതിരിയിലുള്ള പല വേദനകളാകുന്ന അനേകരസങ്ങളോടുകൂടിയതുമായ ഫലത്തെ ഭക്ഷിക്കുന്നു. അവിവേകം നിമിത്തം അനുഭവിക്കുന്നു എന്നു സാരം. എന്നാൽ സ്വഭാവേന ശുദ്ധനും, ബുദ്ധനും, മുക്തനും, സർവജ്ഞനും മായ എന്നുപറയുന്ന സത്ത്വം ഉപാധിയായിട്ടുള്ളവനും ആയ ഈശ്വരൻ ഈ ഫലത്തെ അനുഭവിക്കുന്നില്ല. നിത്യസാക്ഷിയായിരിക്കുക എന്നതുമാത്രംകൊണ്ടു ഭോക്താവിനേയും ഭോജ്യത്തേയും പ്രേരണം ചെയ്യുമാത്രമേ ചെയ്യുന്നുള്ളു. അവന്റെ പ്രേരണ രാജാവിന്റെ പ്രേരണപോലെ ദർശനം മാത്രമാണല്ലോ. 1

മന്ത്രം:—സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ ƒ
നീശയാ ശോചതി മുഹ്യമാനഃ;
ജുഷ്ടം യദാ പശ്യത്യന്യമീശ-
മസ്യ മഹിമാന മിതി വീതശോകഃ. 2

പുരുഷഃ = പുരുഷൻ = ഭോക്താവു്
സമാനേ = സമാനമായ = ഏകമായ
വൃക്ഷേ = വൃക്ഷത്തിൽ = മുമ്പുപറഞ്ഞ ശരീരരൂപമായ വൃക്ഷത്തിൽ
നിമഗ്നഃ = നിമഗ്നനായിട്ടു് = ആത്മഭാവത്തെ പ്രാപിച്ചിട്ടു്,
അനീശയാ = അനീശയാൽ = ദീനഭാവത്താൽ
മുഹ്യമാനഃ = മുഹ്യമാനനായിട്ടു = അവിവേകം നിമിത്തം ചിന്താകുലനായിട്ടു

| | |
|---|---|
| ശോചതി | = ശോചിക്കുന്നു = സന്തപിക്കുന്നു |
| യദാ | = എപ്പോഠം |
| ജുഷ്ടം | = ജുഷ്ടനായ = സേവിക്കപ്പെടുന്ന |
| അന്യം | = അന്യനായ |
| ഈശം | = ഈശനേയും |
| അസ്യ | = ഇവൻെറ ഈ ഈശ്വരൻെറ |
| മഹിമാനം ച | = മഹിമാവിനേയും വിഭൂതിയേയും |
| ഇതി | = ഇങ്ങനെ |
| പശ്യതി | = കാണുന്നുവോ, |
| തദാ | = അപ്പോഠം |
| വീതശോകഃ | = വീതശോകനായിത്തീരുന്നു = ശോകമില്ലാത്തവനായിത്തീരുന്നു. |

ഭാഷ്യം — ഇങ്ങനെ ഇരിക്കുമ്പോഠം ഭോക്താവായ പുരുഷൻ, അവിദ്യ, കാമം, കർമ്മഫലം, രാഗം മുതലായ ഘനമേറിയ ഭാരങ്ങഠം വഹിച്ചു വലഞ്ഞു് സമുദ്രജലത്തിൽ ചുരയ്ക്കാ എന്നപോലെ മുൻപറഞ്ഞ ശരീരരൂപമായ വൃക്ഷത്തിൽ നിമഗ്നനായിപ്പോകുന്നു. ദേഹംതന്നെയാണു താൻ എന്നു നിശ്ചയിച്ചു പോകുന്നു. ഞാൻ ഇന്നാരുടെ പുത്രൻ, ഇന്ന ആളിൻെറ പൗത്രൻ, കൃശൻ, സ്ഥൂലൻ, ഗുണവാൻ, നിർഗുണൻ, സുഖി, ദുഃഖി, ഈ ദേഹമല്ലാതെ ഞാൻ വേറേയില്ല എന്നിങ്ങനെ നിശ്ചയിച്ചു പോകുന്നു എന്നു സാരം. അപ്പോഠം ജനിക്കയും മരിക്കയും സംബന്ധികളോടും ബന്ധുക്കളോടും ചേരുകയും പിരികയും മററും ചെയ്യുന്നു. അതുകൊണ്ടു് ''എനിക്കൊന്നിനും ശക്തിയില്ല; എനിക്കു പുത്രൻ നഷ്ടപ്പെട്ടു; എൻെറ ഭാര്യ മരിച്ചു, ഇനി ഞാൻ എന്തിനു ജീവിച്ചിരിക്കുന്നു?'' എന്നെല്ലാം ദീനഭാവത്തോടുകൂടി ചിന്തിച്ചു്, അവിവേകത്താൽ അനേകതരത്തിലുള്ള അനൎത്ഥങ്ങഠം നിമത്തം സന്തപിക്കുന്നു. പിന്നെ, ആജീവാത്മാവു്, പ്രേതങ്ങഠം തിര്യക്കുകഠം മനുഷ്യർ മുതലായ അനവധി യോനികളിൽ, ഇടവിടാതെ ഉടനുടൻ കീഴ്പോട്ടു കീഴ്പോട്ടു പോയി, ഒരു സമയം, അനേകജന്മങ്ങളിൽ സമ്പാദിച്ചിട്ടുള്ള ശുദ്ധധർമ്മം നിമിത്തം പരമകാരുണികനായ ഒരു ഗുരുവിനെ കണ്ടെത്തുന്നു; അദ്ദേഹം കാണിച്ചുകൊടുക്കുന്ന യോഗമാർഗ്ഗമനുസരിച്ചു് അഹിംസ, സത്യം, ബ്രഹ്മചര്യം, സർവത്യാഗം, ദമം മുതലായവ എല്ലാം തികഞ്ഞു് ഏകാഗ്രമാനസനായി ധ്യാനിച്ചു

ധ്യാനിച്ചു്, യോഗികരം അനേക യോഗമാർഗ്ഗങ്ങളെക്കൊണ്ടും, കർമ്മികരം കർമ്മങ്ങളെക്കൊണ്ടും സേവിച്ചു പോരുന്നവനും വൃക്ഷോപാധി രൂപനായ തന്നിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയവനും, അസംസാരിയും, വിശപ്പു്, ദാഹം, ശോകം, മോഹം, ജര, മരണം ഇവയെല്ലാം കടന്നിരിക്കുന്നവനും എല്ലാ ജഗത്തിനും ഈശനുമായ മറേറ ആത്മാവിനെ കാണുകയും, എല്ലാററിനും ആത്മാവായും സമനായും സർവഭൂതസ്ഥനായും ഇരിക്കുന്ന ഇവൻ തന്നെയാണു ഞാൻ എന്നും, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ഉപാധിയാൽ പരിച്ഛിന്നനായ മായാത്മാവായ മറേറവനല്ലെന്നും അറിയുകയും പരമേശ്വരനായ ഇവൻ തന്നേയായ എൻെറ രൂപം തന്നെയാണു സർവ ജഗത്തും എന്നുള്ള വിഭൂതിയെ മനസ്സിലാക്കുകയും ചെയ്യുന്നു. ഇപ്രകാരം കാണുമ്പോരം അവൻ എല്ലാ ശോകങ്ങളിൽനിന്നും മുക്തനായും കൃതകൃത്യനായും തീരുന്നു. 2

മന്ത്രം — യദാ പശ്യഃ പശ്യതേ രുക്മവർണ്ണം
കർത്താരമീശം പുരുഷം ബ്രഹ്മയോനിം,
തദാ വിദ്വാൻ പുണ്യപാപേ വിധൂയ
നിരഞ്ജനഃ പരമം സാമ്യമുപൈതി. 3

| | |
|---|---|
| യദാ | = എപ്പോരം |
| പശ്യഃ | = പശ്യൻ=കാണുന്നവൻ = വിദ്വാനായ സാധകൻ |
| രുക്മവർണ്ണം | = രുക്മവർണ്ണനായും = സ്വയംജ്യോതിഃ സ്വഭാവനായും |
| കർത്താരം | = കർത്താവായും = സർവജഗത്തിൻേറയും കർത്താവായും |
| ബ്രഹ്മയോനിം | = ബ്രഹ്മയോനിയായും=അപരബ്രഹ്മത്തിൻെറ ഉൽപത്തിസ്ഥാനമായും |
| ഈശം | = ഈശനായും ഉള്ള |
| പുരുഷം | = പുരുഷനെ |
| പശ്യതേ | = കാണുന്നുവോ, |
| തദാ | = അപ്പോരം |
| വിദ്വാൻ | = ആ വിദ്വാൻ |
| പുണ്യപാപേ | = പുണ്യപാപങ്ങളെ |

വിധൂയ = വിധൂനനം ചെയ്തിട്ടു് = നിരസിച്ചിട്ടു്,
നിരഞ്ജനഃ = നിരഞ്ജനനായിട്ടു്=യാതൊരു മലവുമില്ലാത്തവനായിട്ടു്
പരമം = പരമമായ = നിരതിശയമായ
സാമ്യം = സാമ്യത്തെ = അദ്വയരൂപമായ സാമ്യത്തെ
ഉപൈതി = പ്രാപിക്കുന്നു

ഭാഷ്യം — മുമ്പു പറഞ്ഞ അൎത്ഥത്തെത്തന്നെ വിസ്തരിച്ചു പറയുന്നു: — ഈ സാധകൻ മുമ്പു പറഞ്ഞ പ്രകാരം സ്വയംജ്യോതിഃസ്വഭാവനായും (അല്ലെങ്കിൽ) സ്വർണ്ണത്തിൻെറ ജ്യോതിസ്സു പോലെ നാശമില്ലാത്ത ജ്യോതിസ്സോടുകൂടിയവനായും, എല്ലാ ജഗത്തിൻേറയും കർത്താവായും ഈശ്വരനായും ബ്രഹ്മമായും സർവത്തിനും യോനിയായും (അല്ലെങ്കിൽ) അപരബ്രഹ്മത്തിനു യോനിയായും ഇരിക്കുന്ന പുരുഷനെ എപ്പോഠം കാണുന്നുവോ അപ്പോഠം ആ വിദ്വാൻ തനിക്കു ബന്ധനമായിത്തീർന്നിട്ടുള്ള, പുണ്യപാപരൂപങ്ങളായ കർമ്മങ്ങളെ ചുവടോടേ ദഹിപ്പിച്ചിട്ടു്, ക്ലേശങ്ങളെല്ലാം നീങ്ങി രണ്ടില്ലെന്നുള്ള രൂപത്തിൽ ഉള്ള നിരതിശയമായ സാമ്യത്തെ പ്രാപിക്കുന്നു. ദ്വൈതവിഷയങ്ങളായ സാമ്യങ്ങളെല്ലാം ഈ പരമമായ സാമ്യത്തെക്കാഠം താണതരത്തിലുള്ളവയാണു്; ഈ സാമ്യമാകട്ടെ, ഏററവും ഉയർന്ന നിലയിലുള്ളതാകുന്നു എന്നു സാരം. 3

മന്ത്രം — പ്രാണോ ഹ്യേഷ യഃ സർവ്വഭൂതൈർവിഭാതി;
വിജാനൻ വിദ്വാൻ ഭവതേ നാതിവാദീ;
ആത്മക്രീഡ ആത്മരതിഃ ക്രിയാവാ-
നേഷ ബ്രഹ്മവിദാം വരിഷ്ഠഃ. 4

യഃ = ഏതു പ്രാണൻ
സർവ്വഭൂതൈഃ = എല്ലാഭൂതങ്ങളായിട്ടും
വിഭാതി = പലവിധത്തിൽ ഭാസിക്കുന്നുവോ,
സഃ പ്രാണഃ = ആ പ്രാണൻ
ഏഷഃ ഹി = ഇവൻതന്നെ = ഈ പുരുഷൻതന്നെ.
വിജാനൻ = ഇപ്രകാരമറിയുന്ന
വിദ്വാൻ = വിവേകി

അതിവാദീ
നഭവതേ } = അധികം വാദിക്കുന്നവനായിരിക്കയില്ല

ആത്മക്രീഡഃ = ആത്മാവിൽതന്നെ ക്രീഡിക്കുന്നവനായും

ആത്മരതിഃ = ആത്മാവിൽതന്നെ രതിയോടുകൂടിയവനായും

ക്രിയാവാൻ = ക്രിയകളോടു (ജ്ഞാനം, ധ്യാനം, = വൈരാഗ്യം മുതലായ ക്രിയകളോടു)കൂടിയവനായും ഇരിക്കുന്ന

ഏഷഃ = ഇവൻ=ഈ വിദ്വാൻ

ബ്രഹ്മവിദാം = ബ്രഹ്മവിത്തുകളിൽ വച്ചു്

വരിഷ്ഠഃ = വരിഷ്ഠനാകുന്നു = ഏററവും ശ്രേഷ്ഠനാകുന്നു.

ഭാഷ്യം--പ്രാണൻെറ പ്രാണനായിരിക്കുന്ന പ്രകൃതനായ ഈ പരമേശ്വരൻതന്നെയാണു്, ബ്രഹ്മം മുതൽ സ്തംഭംവരെ ഉള്ള എല്ലാ ഭൂതങ്ങളായിട്ടും എല്ലാ ഭൂതങ്ങളുടേയും ആത്മാവായിട്ടും പലവിധത്തിൽ പ്രകാശിക്കുന്നതു്. ഇപ്രകാരം സർവ്വഭൂതസ്ഥനായ ഇവനെ സാക്ഷാൽ ആത്മാവായിട്ടു്, ''ഞാൻതന്നെ'' എന്നിങ്ങനെ വാക്യാർത്ഥജ്ഞാനമാത്രംകൊണ്ടു്, അറിയുന്ന വിദ്വാൻ അതിവാദിയായിരിക്കയില്ല. പ്രാണൻെറ പ്രാണനായ ആത്മാവിനെ സാക്ഷാൽ അറിയുന്നവൻ വാദത്തിൽ അന്യന്മാരെ തോല്പിക്കുവാൻ ശ്രമിക്കയില്ലെന്നു സാരം. എല്ലാം താൻതന്നെയാണെന്നും വേറെ ഒന്നുമില്ലെന്നും അറിയുമ്പോൾ പിന്നെ എന്താണു് അധികം വാദിക്കുന്നതു്? താണതരത്തിലുള്ള മററുള്ളതൊക്കെ അറിയുന്നവനാണു് അതിനെപ്പററി അധികം വാദിക്കുന്നതു്. ഈ വിദ്വാനാകട്ടെ, താനല്ലാത്തതായി ഒന്നും കാണുകയോ കേൾക്കുകയോ അറികയോ ചെയ്യുന്നില്ല. അതുകൊണ്ടു അധികം വാദിക്കയുമില്ല. എന്നുമാത്രമല്ല, അവൻ, പുത്രദാരാദികളായ മററു വിഷയങ്ങളിൽ ക്രീഡിക്കയില്ല. അവൻെറ ക്രീഡ ആത്മാവിൽതന്നെയായിരിക്കും. അവൻെറ രതിയും ആത്മാവിൽതന്നെ ആയിരിക്കയേ ഉള്ളൂ. ക്രീഡ എന്നു പറയുന്നതു് പുറമെയുള്ള സാധനങ്ങളുടെ അപേക്ഷയുള്ളതാണു്. രതിയാകട്ടെ സാധനാപേക്ഷയില്ലാത്ത ബാഹ്യവിഷയങ്ങളിലുള്ള പ്രീതിമാത്രമാകുന്നു. എന്നു് ഇവയുതങ്ങളിൽ ഭേദം, ജ്ഞാനം, ധ്യാനം, വൈരാഗ്യം മുതലായ

ക്രിയകൾ ഇവനുണ്ടായിരിക്കും. ''ആത്മരതിക്രിയാവാൻ'' എന്ന സമസ്തപദമായിട്ടുള്ള പാഠത്തിൽ ആത്മരതിയാകുന്ന ക്രിയയുള്ളവൻ എന്നുള്ള ബഹുവ്രീഹിയുടേയും 'മതുപ്'' എന്ന പ്രത്യയത്തിൻെറയും അർത്ഥങ്ങളിൽ ഒന്ന് അധികമാണ്. ഇവിടെ അഗ്നിഹോത്രാദി കർമ്മങ്ങൾക്കും ബ്രഹ്മവിദ്യയ്ക്കും സമുച്ചയമാണെന്നു ചിലർ വിചാരിക്കുന്നു. അതു് മുഖ്യാർത്ഥത്തിലുള്ള ''ബ്രഹ്മവിദാംവരിഷ്ഠഃ'' എന്നതിനു വിരുദ്ധമാകുന്നു. ഒരുത്തന് ഒരേസമയംതന്നെ ബാഹ്യക്രീഡനായും ആത്മരതിയായും ഇരിക്കുന്നതിനു സാധിക്കയില്ല, ബാഹ്യക്രിയകളിൽ നിന്നു പിൻമാറിയവൻമാത്രമേ ആത്മക്രീഡനായിരിക്കുകയുള്ളു. എന്തെന്നാൽ, ബാഹ്യക്രിയയും ആത്മക്രീഡയുംതമ്മിൽ വിരുദ്ധങ്ങളാകുന്നു. ഇരുട്ടും വെളിച്ചവും ഒരുമിച്ച് ഒരിടത്തിരിക്കയില്ലല്ലോ. അതിനാൽ, ഇതുകൊണ്ടു ('ക്രിയാവാൻ' എന്നതുകൊണ്ടു) ജ്ഞാനകർമ്മങ്ങളെ സമുച്ചയിച്ചിരിക്കയാണെന്നു പറയുന്നതു തെററുതന്നെ. 'അന്യാ വാചോ വിമുഞ്ചഥ' 'സംന്യാസയോഗാത്'' ഇത്യാദി ശ്രുതികൾക്കും അതു വിരുദ്ധമാണ്. അതുകൊണ്ടു ജ്ഞാനം ധ്യാനം മുതലായ ക്രിയകളോടുകൂടിയ സംന്യാസിയേത്തന്നെയാണ് ഇവിടെ ക്രിയാവാൻ എന്നു പറഞ്ഞതു്. ഇങ്ങനെ അതിവാദിയല്ലാതെയും ആത്മക്രീഡനായും ആത്മരതിയായും ക്രിയാവാനായും ബ്രഹ്മനിഷ്ഠനായുമിരിക്കുന്ന വിദ്വാൻ എല്ലാ ബ്രഹ്മവിത്തുകളിലുംവച്ചു ഏററവും ശ്രേഷ്ഠനാകുന്നു. 4

മന്ത്രം — സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന, ബ്രഹ്മചര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ,
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ 5

| | |
|---|---|
| ഏഷഃ ആത്മാ | = ഈ ആത്മാവ് |
| നിത്യം | = നിത്യവുമുള്ള |
| സത്യേന | = സത്യംകൊണ്ടും = അനൃതവർജ്ജനംകൊണ്ടും |
| തപസാ | = തപസ്സുകൊണ്ടും |
| സമ്യഗ്ജ്ഞാനേന | = വേണ്ടുംവണ്ണമുള്ള ജ്ഞാനംകൊണ്ടും |
| ബ്രഹ്മചര്യേണ | = ബ്രഹ്മചര്യംകൊണ്ടും |

| | | |
|---|---|---|
| ലഭ്യഃ | = | ലഭ്യനാകുന്നു. |
| ജ്യോതിർമ്മയഃ | = | ജ്യോതിർമ്മയനും |
| ശുഭ്രഃ | = | ശുഭ്രനും=ശുദ്ധനും ആയ |
| ഏഷഃ | = | ഇവൻ |
| അന്തഃശരീരേഹി | = | ശരീരത്തിൻെറ മദ്ധ്യത്തിൽ ആകുന്നു. |
| ക്ഷീണദോഷാഃ | = | ക്ഷീണദോഷരായ = ദോഷങ്ങരം ക്ഷയിച്ചിട്ടുള്ള |
| യതയഃ | = | യതികരം |
| യം | = | അവനെ |
| പശ്യന്തി | = | കാണുന്നു. |

ഭാഷ്യം — ഇനി, ഭിക്ഷുവിനു സമ്യഗ്ജ്ഞാനത്തിനു സഹായിക്കുന്നവയും നിവൃത്തിപ്രധാനങ്ങളുമായ സത്യാദിസാധനങ്ങളെ വിധിക്കുന്നു:--ഈ ആത്മാവിനെ ലഭിക്കുന്നതിനു്, ഒന്നാമതായി മുടങ്ങാതെയുള്ള സത്യം വേണം. സത്യമെന്നു പറയുന്നതു കള്ളം പറയാതിരിക്കുകയാകുന്നു. രണ്ടാമതു് ഇന്ദ്രിയങ്ങളുടേയും മനസ്സിൻേറയും ഏകാഗ്രതയാകുന്ന തപസ്സുണ്ടായിരിക്കണം. ''മനസശ്ചേന്ദ്രിയാണാംച ഹൈകാഗ്ര്യംപരമംതപഃ (മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും ഏകാഗ്രതയാകുന്നു പരമമായ തപസ്സ്) എന്നു സ്മൃതിയുണ്ടു്. ആത്മദർശനത്തിനായി അഭിമുഖനായിത്തീരുകയാകകൊണ്ടു് അതാണു ശ്രേഷ്ഠമായ തപസ്സ്; ചാന്ദ്രായണം മുതലായ മററുള്ളതല്ല; മൂന്നാമതു പരമാത്മജ്ഞാനവും നാലാമതു ബ്രഹ്മചര്യവും വേണം. ബ്രഹ്മചര്യം എന്നു പറയുന്നതു മൈഥുനം ചെയ്യാതിരിക്കുകയാകുന്നു. മന്ത്രത്തിൽ ഉള്ള 'നിത്യം' എന്ന പദം മദ്ധ്യദീപികാന്യായേന എല്ലായിടത്തും ചേർത്തു മുടങ്ങാതെയുള്ള സത്യം, മുടങ്ങാതെയുള്ള തപസ്സ്, മുടങ്ങാതെയുള്ള സമ്യഗ്ജ്ഞാനം എന്നിങ്ങനെ ഗ്രഹിച്ചുകൊള്ളണം. ഈ സാധനങ്ങളെക്കൊണ്ടാണു് ആത്മാവിനെ അറിയേണ്ടതു്. ''നയേഷുജിഹ്മമനൃതംനമായാച'' (കുടിലതയും അസത്യവും മായയും ഇല്ലാത്തവർക്കേ ആത്മാവിനെ കാണുവാൻ കഴികയുള്ളു) എന്നു് ഇനി പറയുകയും ചെയ്യും. ഈ സാധനങ്ങളെക്കൊണ്ടു ലഭിക്കേണ്ട ആത്മാവു് ഏതാണെന്നും പറയുന്നു:--സ്വർണ്ണവർണ്ണനും ശുദ്ധനുമായ ഈ ആത്മാവു്, ശരീരത്തിൻെറ മദ്ധ്യത്തിൽ, ഹൃദയപുണ്ഡരീകത്തിനുള്ളിലുള്ള ആകാശത്തിൽ സ്ഥിതിചെയ്യുന്നു. ക്രോധം

മുതലായ ചിത്തമലങ്ങരം ക്ഷയിച്ചിട്ടുള്ള പ്രയത്നശീലരായ സംന്യാസികരം, മുടങ്ങാതെയുള്ള സത്യം മുതലായ സാധനങ്ങളെക്കൊണ്ടു് ആ ആത്മാവിനെ കാണുന്നു. എന്നാൽ വല്ലപ്പോഴുമുള്ള സത്യാദിസാധനങ്ങളെക്കൊണ്ടു് ആത്മാവിനെ ലഭിക്കയില്ല. ഇതു് സത്യാദിസാധനങ്ങളെ സ്തുതിക്കുന്നതിനുള്ള അർത്ഥവാദമാകുന്നു. 5

മന്ത്രം--സത്യമേവ ജയതേനാനൃതം,
സത്യേന പന്ഥാ വിതതോ ദേവയാനഃ;
യേനാ ʃ ʃ ക്രമന്ത്യൃഷയോഹ്യാപ്തകാമാ,
യത്രതത് സത്യസ്യ പരമം നിധാനം. 6

| | |
|---|---|
| സത്യം ഏവ | = സത്യംതന്നെ |
| ജയതേ | = ജയിക്കുന്നു |
| അനൃതം | = അസത്യം |
| ന ജയതി | = ജയിക്കുന്നില്ല. |
| സത്യേന | = സത്യത്താൽ ആണു് |
| ദേവയാനഃ | = ദേവയാനമെന്നു പറയുന്ന |
| പന്ഥാഃ | = പന്ഥാവു് |
| വിതതഃ | = വിതതമായിരിക്കുന്നതു് = വിസ്തീർണ്ണമായിരിക്കുന്നതു്. |
| യേന | = അതിൽക്കൂടിയാകുന്നു. |
| ആപ്തകാമാഃ | = ആപ്തകാമന്മാരായ=തൃഷ്ണനീങ്ങിയ |
| ഋഷയഃ | = ഋഷികരം, |
| യത്ര | = എവിടെയാണോ, |
| തത് | = ആ |
| സത്യസ്യ | = സത്യത്തിൻെറ |
| പരമംനിധാനം | = പരമമായ നിധി, |
| തത്ര | = അവിടെ |
| ആക്രമന്തി | = ആക്രമിക്കുന്നതു്=ഗമിക്കുന്നതു്. |

ഭാഷ്യം--സത്യംതന്നെ ജയിക്കും. അനൃതം ജയിക്കുകയില്ല. സത്യവാനല്ലാതെ അനൃതവാദി ജയിക്കയില്ലെന്നർത്ഥം. സത്യത്തിനും അസത്യത്തിനും പുരുഷനെ ആശ്രയിച്ചിരിക്കുമ്പോരം അല്ലാതെ തനിച്ചു നിൽക്കുമ്പോരം ജയമോ പരാജയ

മോ സംഭവിക്കയില്ലല്ലോ. സത്യവാദി അനൃതവാദിയെ തോല്പിക്കമെന്നതു ലോകത്തിൽ പ്രസിദ്ധമാണു്. നേരേമറിച്ചു്, അസത്യവാദി ജയിക്കുകയോ സത്യവാദി തോൽക്കുകയോ ചെയ്യുന്നതായി ലോകത്തിൽ പ്രസിദ്ധിയില്ല. അതുകൊണ്ടുതന്നെ, സത്യം ബലമേറിയ സാധനമാണെന്നു സിദ്ധിക്കുന്നു. പോരെങ്കിൽ, സത്യം ഏററവും കൂടിയതരത്തിലുള്ള ഒരു സാധനമാണെന്നു ശാസ്ത്രത്തിൽനിന്നും അറിയാം. അതെങ്ങനെയെന്നാൽ, ഉള്ളതിനെ പറയുക എന്ന നിയമംകൊണ്ടാണു ദേവയാനമെന്നു പറയുന്ന മാർഗ്ഗം മുടങ്ങാതെ പ്രവൃത്തമായിരിക്കുന്നതു്. ആ വഴിയിൽകൂടിയത്രേ, വ്യാജം, മായ, ശാഠ്യം, അഹങ്കാരം, ദംഭം, അനൃതം മുതലായ ദോഷങ്ങൾ അശേഷമില്ലാത്തവരായും, തൃഷ്ണ നീങ്ങിയവരായുമിരിക്കുന്ന ഋഷികൾ, ഉത്തമസാധനമായ സത്യംകൊണ്ടു സാധിക്കേണ്ടതും ഉൽകൃഷ്ടവുമായ ആ നിധി സ്ഥിതിചെയ്യുന്നിടത്തു ഗമിക്കുന്നതും. 6

മന്ത്രം — ബൃഹച്ച തദ് ദിവ്യമചിന്ത്യരൂപം;<br>
സൂക്ഷ്മാച്ചതത് സൂക്ഷ്മതരം വിഭാതി;<br>
ദൂരാത് സുദൂരേ തദിഹാന്തികേ ച<br>
പശ്യത്സ്വിഹൈവ നിഹിതം, ഗുഹായാം. 7

| | | |
|---|---|---|
| തത് | = | അതു് = പ്രകൃതമായ ബ്രഹ്മം |
| ബൃഹത് | = | ബൃഹത്തും = മഹത്തും |
| ദിവ്യം | = | ദിവ്യവും = സ്വയംപ്രഭവും ഇന്ദ്രിയങ്ങൾക്കു് ഗോചരവും |
| അചിന്ത്യരൂപം | = | ചിന്തിക്കുവാൻ കഴിയാത്ത രൂപത്തോടു കൂടിയതുമാകുന്നു. |
| തത് | = | അതു് |
| സൂക്ഷ്മാത് | = | സൂക്ഷ്മത്തെക്കാൾ = ചെറുതിനെക്കാൾ |
| സൂക്ഷ്മതരം | = | അധികം ചെറുതായിട്ടു് |
| വിഭാതി ച | = | പലവിധത്തിൽ ശോഭിക്കയും ചെയ്യുന്നു. |
| തത് | = | അതു് |
| ദൂരാത് | = | ദൂരത്തേക്കാൾ = അകലെയുള്ള ദേശത്തേക്കാൾ |
| സുദൂരേ | = | അധികം അകലെയുള്ള ദേശത്തിലും |
| ഇഹ | = | ഈ ദേഹത്തിൽ |

| | |
|---|---|
| അന്തകേ ച | = അടുത്തും സ്ഥിതിചെയ്യുന്നു. |
| ഇഹ ഏവ | = ഈ ശരീരത്തിൽതന്നെ |
| പശ്യൽസു | = പശ്യത്തുകളിൽ = ചേതനയുള്ളവരിൽ |
| ഗുഹായാം | = ഗുഹയിൽ = ബുദ്ധിരൂപമായ ഗുഹയിൽ |
| നിഹിതം | = നിഹിതമാകുന്നു = സ്ഥിതിചെയ്യുന്നതാകുന്നു. |

ഭാഷ്യം — അതു് എന്താണെന്നും എന്തു സ്വഭാവത്തോടു കൂടിയതാണെന്നും പറയുന്നു:-സത്യം മുതലായ സാധനങ്ങളെക്കൊണ്ടു ലഭിക്കേണ്ടതായ ആ ബ്രഹ്മം, എല്ലായിടത്തും വ്യാപ്തമായിരിക്കുന്നതാകയാൽ മഹത്താകുന്നു. അതു സ്വയംപ്രഭവും ഇന്ദ്രിയങ്ങൾക്കു് അഗോചരവും അതുകൊണ്ടുതന്നെ ചിന്തിപ്പാൻ കഴിയാത്ത രൂപത്തോടുകൂടിയതുമാകുന്നു. അതു സൂക്ഷ്മമായ ആകാശം മുതലായവയെക്കാളും അധികം സൂക്ഷ്മമാകുന്നു. എല്ലാത്തിനും കാരണമാകയാൽ ഇതിന്റെ സൂക്ഷ്മത്വം നിരതിശയമാണു്. ആദിത്യൻ, ചന്ദ്രൻ മുതലായവയുടെ രൂപത്തിൽ പലവിധത്തിൽ ശോഭിക്കുന്നതു് ഇതുതന്നെ. അതു മാത്രമല്ല, ഈ ബ്രഹ്മം, അവിദ്വാന്മാർക്കു തീരെ പ്രാപിക്കാൻ പാടില്ലാത്തതായതുകൊണ്ടു്, ദൂരമായ ദേശത്തെക്കാൾ അധികം ദൂരമായ ദേശത്തിൽ സ്ഥിതിചെയ്യുന്നു. വിദ്വാന്മാർക്കാകട്ടെ, ആത്മാവായതുകൊണ്ടും, ആകാശത്തിനും ഉള്ളിൽ ഉള്ളതാണെന്നുള്ള ശ്രുതി അനുസരിച്ചു് എല്ലാത്തിനും ഉള്ളിൽ ഉള്ളതാകയാലും, ഇതു് ഈ ദേഹത്തിൽ, സമീപത്തിൽതന്നെ വർത്തിക്കയും ചെയ്യുന്നു. ഇതിനെ ദർശനം മുതലായ അടയാളങ്ങളെക്കൊണ്ടു് ചേതനയുള്ള സർവ്വത്തിലും യോഗികൾ കാണുന്നു. ഈ ദേഹത്തിൽ ഇതു്, ബുദ്ധിരൂപമായ ഗുഹയിൽ ആണു സ്ഥിതിചെയ്യുന്നതു്. എന്തെന്നാൽ, അവിടെ ഇതു്, നിഗൂഢമായി വിദ്വാന്മാരാൽ കാണപ്പെടുന്നു എങ്കിലും, അവിദ്യയാൽ സംവൃതമായിരിക്കുന്നതിനാൽ അവിദ്വാന്മാരാൽ കാണപ്പെടുന്നില്ല. 7

മന്ത്രം — ന ചക്ഷുഷാ ഗൃഹ്യതേ നാപി വാചാ,
നാന്യൈർദ്ദേവൈ, സ്തപസാ, കർമ്മണാ വാ;
സത്ത്വജ്ഞാനപ്രസാദേന വിശുദ്ധ
സ്തതസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ 8

| | |
|---|---|
| ചക്ഷുഷാ | = ചക്ഷുസ്സുകൊണ്ടു് |
| ന ഗൃഹ്യതേ | = ഈ ബ്രഹ്മം ഗ്രഹിക്കപ്പെടുന്നില്ല. |
| വാചാ അപി | = വാക്കുകൊണ്ടും |
| ന ഗൃഹ്യതേ | = ഗ്രഹിക്കപ്പെടുന്നില്ല |
| അന്യൈഃ ദേവൈഃ | = മററുള്ള ഇന്ദ്രിയങ്ങളെക്കൊണ്ടോ |
| തപസാ കർമ്മണാ വാ | = തപസ്സുകൊണ്ടോ കർമ്മംകൊണ്ടോ |
| ന ഗൃഹ്യതേ | = ഗ്രഹിക്കപ്പെടുന്നില്ല |
| കിംതു | = എന്നാൽ, |
| ജ്ഞാനപ്രസാദേന | = ജ്ഞാനത്തിൻെറ തെളിവുകൊണ്ടു് |
| വിശുദ്ധസത്ത്വഃ | = വിശുദ്ധസത്ത്വനായിട്ടുള്ളവൻ = വിശുദ്ധമായ അന്തഃകരണത്തോടുകൂടിയവൻ |
| തതഃ | = അതുകൊണ്ടു്, |
| ധ്യായമാനഃ | = ധ്യാനിച്ചു ധ്യാനിച്ചു്, |
| നിഷ്കലം | = നിഷ്കലനായ = യാതൊരവയവവുമില്ലാത്ത |
| തം | = അവനെ = ആ ആത്മാവിനെ |
| പശ്യതേ | = കാണുന്നു. |

ഭാഷ്യം — പിന്നെയും അതിനെ അറിയുന്നതിനുള്ള അസാധാരണമായ സാധനത്തെ പറയുന്നു:--ആ ബ്രഹ്മം അരൂപമായതുകൊണ്ടു് അതിനെ ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കുവാൻ സാധിക്കയില്ല. അതു് അഭിധേയം (=വാക്കുകൊണ്ടു പ്രതിപാദിക്കാവുന്നതു്) അല്ലാത്തതുകൊണ്ടു വാഗിന്ദ്രിയംകൊണ്ടും ഗ്രഹിക്കാവുന്നതല്ല. മററിന്ദ്രിയങ്ങളെക്കൊണ്ടും അതിനെ ഗ്രഹിക്കുവാൻ പാടില്ല: തപസ്സുകൊണ്ടു് എല്ലാം ലഭിക്കുവാൻ കഴിയുമെങ്കിലും, അതുകൊണ്ടും ഇതിനെ ഗ്രഹിക്കുവാൻ കഴികയില്ല. അതുപോലെ, പ്രസിദ്ധപ്പെട്ട മഹത്ത്വത്തോടുകൂടിയവയാണെങ്കിലും, വേദങ്ങളിൽ വിധിച്ചിട്ടുള്ള അഗ്നിഹോത്രാദി കർമ്മങ്ങളും ഇതിനെ ഗ്രഹിക്കുന്നതിനു സാധനങ്ങളാകയില്ല. എന്നാൽ പിന്നെ എന്തുകൊണ്ടാണു് അതിനെ ഗ്രഹിക്കേണ്ടതെന്നു ചോദിക്കയാണെങ്കിൽ പറയാം;- എല്ലാപ്രാണികളുടേയും ജ്ഞാനം, സ്വതേ ആത്മാവിനെ അറിയുന്നതിനു സമർത്ഥമാണെങ്കിലും, അതു ബാഹ്യവിഷയങ്ങളിലുള്ള രാഗം മുതലായ ദോഷങ്ങളാൽ കലങ്ങി, തെളിവില്ലാത്തതും അശുദ്ധവുമായിത്തീന്നി

ട്ട്, അഴക്കുപററിയ കണ്ണാടിപോലെയും, കലക്കിയ വെള്ളം പോലെയും,എപ്പോഴും സന്നിഹിതമായിരിക്കുന്നതാണെങ്കിലും ആത്മതത്വത്തെ, അവബോധിപ്പിക്കുന്നില്ല. എന്നാൽ ഇന്ദ്രിയങ്ങളും വിഷയങ്ങളും തമ്മിലുള്ള സംസർഗ്ഗംകൊണ്ടുണ്ടാകുന്ന രാഗം മുതലായ മലമാകുന്ന കാലുഷ്യം നീക്കുകയാൽ, അത്തു തുടച്ച കണ്ണാടിപോലെയും, തെളിഞ്ഞവെള്ളംപോലെയും സ്വച്ഛമായും ശാന്തമായും സ്ഥിതി ചെയ്യുമ്പോൾ ജ്ഞാനത്തിന്റ് പ്രസാദമുണ്ടാകുന്നു. അങ്ങനെയുള്ള ജ്ഞാനപ്രസാദംകൊണ്ടു വിശുദ്ധാന്തഃകരണനായിട്ടുള്ളവൻ ബ്രഹ്മദർശനത്തിനു യോഗ്യനാകുന്നു. അതിനാൽ അവൻ, സത്യം മുതലായ സാധനങ്ങളോടുകൂടി, കരണങ്ങളെ ഉപസംഹരിച്ചു്, ഏകാഗ്രമായ മനസ്സുകൊണ്ടു ധ്യാനിച്ചു ധ്യാനിച്ച്, അവയവഭേദങ്ങളൊന്നുമില്ലാത്ത ആ ആത്മാവിനെ കാണുന്നു. 8

മന്ത്രം — ഏഷോ ഽണുരാത്മാ ചേതസാ വേദിതവ്യോ,
യസ്മിൻ പ്രാണഃ പഞ്ചധാ സംവിവേശ;
പ്രാണൈശ്ചിത്തം സർവ്വമോതം പ്രജാനാം,
യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ 9

| | |
|---|---|
| അണുഃ ഏഷഃ ആത്മാ | = അണുവായ ഈ ആത്മാവു്, |
| യസ്മിൻ | = യാതൊന്നിൽ = യാതൊരുശരീരത്തിൽ |
| പ്രാണഃ | = പ്രാണൻ = വായു |
| പഞ്ചധാ | = അഞ്ചുവിധത്തിൽ |
| സം വിവേശ | = സംവേശിച്ചിരിക്കുന്നുവോ, |
| തത്ര | = ആ ശരീരത്തിൽ, |
| ചേതസാ | = ചേതസ്സുകൊണ്ടു് = വിശുദ്ധമായ ജ്ഞാനംകൊണ്ടു് |
| വേദിതവ്യഃ | = അറിയപ്പെടേണ്ടതാകുന്നു. |
| യസ്മിൻ | = യാതൊന്നു് = യാതൊരു ചിത്തം |
| വിശുദ്ധേ | = വിശുദ്ധമായിരിക്കുമ്പോൾ |
| ഏഷഃ ആത്മാ | = ഈ ആത്മാവു് |
| വിഭവതി | = വിഭവിക്കുന്നുവോ = തനിയേ വെളിപ്പെടുന്നുവോ, |
| തത് | = അങ്ങനെയുള്ള |

പ്രജാനാം ചിത്തം = പ്രജകളുടെ ചിത്തം
സർവ്വം = എല്ലാം
പ്രാണൈഃ = പ്രാണങ്ങളോടുകൂടി=ഇന്ദ്രിയങ്ങളോടു കൂടി
ഓതം = ഓതമായിരിക്കുന്നു=ആ വിശുദ്ധവിജ്ഞാനത്താൽ വ്യാപ്തമായിരിക്കുന്നു.

ഭാഷ്യം — ഇപ്രകാരം കാണുന്നതു് ഏതാത്മാവിനെയാണോ, അതു് ഏററവും സൂക്ഷ്മമായിട്ടുള്ളതും, പ്രാണാദികളായ അഞ്ചുഭേദങ്ങളോടുകൂടി വായു പ്രവേശിച്ചിരിക്കുന്ന ശരീരത്തിൽ ഹൃദയാന്തർഭാഗത്തുള്ള ആകാശത്തിൽ വിശുദ്ധമായ വിജ്ഞാനംകൊണ്ടുമാത്രം അറിയപ്പെടേണ്ടതുമാകുന്നു. എങ്ങനെയുള്ള വിശുദ്ധവിജ്ഞാനംകൊണ്ടാണു് ആത്മാവിനെ അറിയേണ്ടതെന്നു പറയുന്നു:-ഏതു ചിത്തം വിശുദ്ധമാകുമ്പോഴാണോ ഈ ആത്മാവു തനിയെ പ്രകാശിക്കുന്നതു്, അങ്ങനെയുള്ള, പ്രജകളുടെ ചിത്തമെല്ലാം, ഇന്ദ്രിയങ്ങളുംകൂടെ, സ്നേഹത്താൽ ക്ഷീരമെന്നപോലെയും, അഗ്നിയാൽ കാഷ്ഠമെന്നപോലെയും, ആ വിജ്ഞാനത്താൽ വ്യാപ്തമായിരിക്കുന്നു. പ്രജകളുടെ അന്തഃകരണമെല്ലാം ചേതനയുള്ളതാണെന്നു ലോകത്തിൽ പ്രസിദ്ധമാണല്ലോ. 9

മന്ത്രം — യം യം ലോകം മനസാ സംവിഭാതി,
വിശുദ്ധസത്ത്വഃകാമയതേ യാം ശ്ച കാമാൻ,
തം തം ലോകം ജയതേ താംശ്ച കാമാ
സ്തസ്മാദാത്മജ്ഞം ഹ്യർച്ചയേദ് ഭൂതികാമഃ. 10

വിശുദ്ധസത്ത്വഃ= വിശുദ്ധസത്ത്വൻ = വിശുദ്ധാന്തഃകരണനായിട്ടുള്ളവൻ,
യം യം ലോകം = ഏതേതുലോകത്തെ
മനസാ = മനസ്സുകൊണ്ടു്
സംവിഭാതി = സങ്കല്പിക്കുന്നുവോ,
യാൻ കാമാൻ = ഏതു കാമങ്ങളെ=ഏതു ഭോഗങ്ങളെ
കാമയതേച = കാമിക്കയും ചെയ്യുന്നുവോ,
തം തം ലോകം = അതാതു ലോകത്തേയും
താൻ കാമാൻ ച = ആ കാമങ്ങളേയും

ജയതേ — ജയിക്കുന്നു—പ്രാപിക്കുന്നു.
തസ്മാത് — അതിനാൽ,
ഭൂതികാമഃ — ഭൂതിയേ (ഐശ്വര്യത്തെ) ആഗ്രഹിക്കുന്ന വൻ
ആത്മജ്ഞം — ആത്മജ്ഞനെ—ആത്മജ്ഞാനിയെ
അർച്ചയേത് ഹി— തീർച്ചയായും അർച്ചിക്കണം.

ഭാഷ്യം — ഇങ്ങനെ, പറഞ്ഞപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയ സർവ്വാത്മാവിനെ താനാണെന്നു അറിഞ്ഞവനു്, സർവ്വാത്മാവായതുകൊണ്ടുതന്നെ, സർവ്വവും പ്രാപിക്ക എന്ന ഫലം സിദ്ധിക്കുമെന്നു പറയുന്നു:--ക്ലേശങ്ങളെല്ലാം നശിച്ചും, നിർമ്മലമായ അന്തഃകരണത്തോടുകൂടിയും ഇരിക്കുന്നവൻ, പിതൃലോകം മുതലായ ഏതേതുലോകങ്ങളെ, തനിക്കോ അന്യനോ സിദ്ധിക്കണമെന്നു മനസ്സുകൊണ്ടു സങ്കല്പിക്കുന്നുവോ, ഏതു ഭോഗങ്ങളെ പ്രാർത്ഥിക്കുന്നുവോ, അതാതു ലോകങ്ങളെ പ്രാപിക്കയും ആ ഭോഗങ്ങളെ ലഭിക്കയും ചെയ്യുന്നു. വിദ്വാൻ ഇപ്രകാരം സത്യസങ്കല്പനായതുകൊണ്ടു്, ആത്മജ്ഞാനത്താൽ വിശുദ്ധാന്തഃകരണനായിട്ടുള്ളവനെ, ഐശ്വര്യത്തെ ആഗ്രഹിക്കുന്നവൻ, പാദപ്രക്ഷാളനം, ശുശ്രൂഷ, നമസ്കാരം മുതലായവ കൊണ്ടു പൂജിക്കണം. ബ്രഹ്മജ്ഞാനി പൂജാർഹനാണെന്നു സാരം.

അഥർവവേദത്തിലുള്ള മുണ്ഡകോപനിഷത്തിൽ
മൂന്നാംമുണ്ഡകത്തിൽ ഒന്നാംഖണ്ഡം കഴിഞ്ഞു.

മൂന്നാം മുണ്ഡകം രണ്ടാംഖണ്ഡം.

മന്ത്രം--സ വേദൈതത് പരമം ബ്രഹ്മ ധാമ
യത്ര വിശ്വം നിഹിതം ഭാതി ശുഭ്രം
ഉപാസതേ പുരുഷം യേഹ്യകാമാസ്തേ
ശുക്രമേതദതിവർത്തന്തി ധീരാഃ 1

യത്ര — യാതൊന്നിൽ—യാതൊരു ബ്രഹ്മത്തിൽ
വിശ്വം — ജഗത്തുമുഴുവൻ
നിഹിതം — നിഹിതമായിരിക്കുന്നുവോ—സമർപ്പിതമായിരിക്കുന്നുവോ,

| | |
|---|---|
| യത് | = യാതൊന്നു് |
| ശുഭ്രം | = ശുഭ്രമായിട്ടു് = ശുദ്ധമായിട്ടു് |
| ഭാതി | = വിളങ്ങുന്നുവോ, |
| ഏതത് | = ഇങ്ങനെയുള്ള |
| പരമം ധാമ | = പരമമായ ധാമമായ = സവ്കാമങ്ങൾക്കും ഉൽകൃഷ്ടമായ ആശ്രയസ്ഥാനമായ |
| ബ്രഹ്മ | = ബ്രഹ്മത്തെ |
| സഃ വേദ | = അവൻ അറിയുന്നു. |
| പുരുഷം | = ആ പുരുഷനെ = ഇപ്രകാരം ആത്മജ്ഞനായ പുരുഷനെ |
| യേ | = ഏവർ |
| അകാമാഃ | = ഐശ്വര്യതൃഷ്ണയില്ലാത്തവരായിട്ടു് |
| ഉപാസതേ | = ഉപാസിക്കുന്നുവോ = പരമപുരുഷനെ എന്നപോലെ സേവിക്കുന്നുവോ, |
| തേ ധീരാഃ | = ആ ബുദ്ധിമാന്മാർ |
| ഏതത് ശുക്രം | = ഈ ശുക്രത്തെ = ശരീരത്തിനു് ഉപാദാനകാരണമായ പുരുഷബീജത്തെ |
| അതിവർത്തന്തി | = അതിവർത്തിക്കുന്നു = കടന്നു സ്ഥിതിചെയ്യുന്നു. |

ഭാഷ്യം — ആത്മജ്ഞാനി, എല്ലാ കാമങ്ങൾക്കും ഉൽകൃഷ്ടമായ ആശ്രയസ്ഥാനവും, എല്ലാ ജഗത്തിനും അധിഷ്ഠാനവും, ശുദ്ധവും, സ്വന്തമായ ജ്യോതിസ്സുകൊണ്ടു പ്രകാശിക്കുന്നതുമായ, പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ബ്രഹ്മത്തെ അറിയുന്നു. വിഭൂതിയിലുള്ള തൃഷ്ണകൂടാതെ, ആത്മജ്ഞനായ പുരുഷനെ, പരമപുരുഷനെ എന്നപോലെ സേവിക്കുന്നവർ, ശരീരത്തിനുപാദാനകാരണവും ശുക്രമെന്നു പ്രസിദ്ധവുമായ പുരുഷബീജത്തെ അതിക്രമിക്കുന്നു. അവർ വീണ്ടും യോനിയെ പ്രാപിക്കയില്ലെന്നു സാരം. ''ന പുനഃ ക്വചിദ്രതിം കരോതി'' (പിന്നെ ഒരിടത്തും രതിയേ ചെയ്കയില്ല) എന്നു ശ്രുതിയുണ്ടു്; അതിനാൽ ആത്മജ്ഞാനിയേ പൂജിക്കണമെന്നഭിപ്രായം. 1

മന്ത്രം--കാമാൻ യഃ കാമയതേ മന്യമാനഃ,
സകാമഭിർജ്ജായതേതത്ര തത്ര;
പര്യാപ്തകാമസ്യ കൃതാത്മനസ്തു
ഇഹൈവ സർവേ പ്രവിലീയന്തി കാമാഃ 2

| | |
|---|---|
| യഃ | = എവൻ |
| കാമാൻ | = കാമങ്ങളെ=ഇഷ്ടവിഷയങ്ങളെ |
| മന്യമാനഃ | = ചിന്തിച്ച ചിന്തിച്ച് |
| കാമയതേ | = കാമിക്കുന്നുവോ = പ്രാർത്ഥിക്കുന്നുവോ, |
| സഃ | = അവൻ |
| കാമഭിഃ | = കാമങ്ങളോടുകൂടി |
| തത്രതത്ര | = അവിടവിടെ |
| ജായതേ | = ജനിക്കുന്നു, |
| പര്യാപ്തകാമസ്യ | = പര്യാപ്തങ്ങളായ (മുഴുവനും പ്രാപിച്ച) കാമങ്ങളോടുകൂടിയ |
| കൃതാത്മനഃതു | = കൃതാത്മാവിന്നാകട്ടെ = ആത്മാവിനെ അതിൻെറ സ്വന്തമായ പരരൂപത്തിൽ ആക്കിയവന്നാകട്ടെ, |
| സർവേ കാമാഃ | = എല്ലാ കാമങ്ങളും |
| ഇഹ ഏവ | = ഇവിടെത്തന്നെ=ജീവിച്ചിരിക്കുമ്പോഴും തന്നെ. |
| പ്രവിലീയന്തി | = വിലയത്തെപ്രാപിക്കുന്നു=നശിക്കുന്നു |

ഭാഷ്യം — മുമുക്ഷുവിന്നു കാമങ്ങളെ ഉപേക്ഷിക്കുന്നതു തന്നെയാണ പ്രധാനമായസാധനമെന്നുള്ളതിനെ കാണിക്കുന്നു:- ദൃഷ്ടങ്ങളും അദൃഷ്ടങ്ങളുമായ ഇഷ്ടവിഷയങ്ങളെ, അവയുടെ ഗുണങ്ങളെ ചിന്തിച്ച ചിന്തിച്ച പ്രാർത്ഥിക്കുന്നവൻ ധർമ്മാധർമ്മങ്ങളിൽ പ്രവർത്തിക്കുന്നതിനു ഹേതുഭൂതങ്ങളും വിഷയേച്ഛാരൂപങ്ങളുമായ ആ കാമങ്ങളോടുകൂടി, അവിടവിടെ ജനിക്കുന്നു. എവിടെ എവിടെയാണോ വിഷയപ്രാപ്തിയ്ക്കുവേണ്ടി കാമങ്ങൾ പുരുഷനെ നിയോഗിക്കുന്നതു്, അവിടവിടെ, അതാതു വിഷയങ്ങളിലുള്ള ആ കാമങ്ങളാൽ ചുററപ്പെട്ടവൻ എന്നപോലെ ജനിക്കുന്നു. എന്നാൽ, ആത്മകാമനായതുകൊണ്ടു് എല്ലാവശത്തും കാമങ്ങളെ ലഭിച്ചിട്ടുള്ളവനും, വിദ്യകൊണ്ടു ആത്മാവിനെ അവിദ്യാലക്ഷണമായ അപരരൂപത്തിൽ നിന്നു മാററി പരരൂപത്തി

ലാക്കിയിട്ടുള്ളവനുമായ മുമുക്ഷുവിന്നു്, ഈ ശരീരം ഇരിക്കുമ്പോരം തന്നെ ധർമ്മാധർമ്മങ്ങളിൽ പ്രവൎത്തിക്കുന്നതിന്നു ഹേതുക്കളായ കാമങ്ങളെല്ലാം നശിച്ചുപോകുന്നു. കാമങ്ങരം ഉണ്ടാകുന്നതിന്നുള്ള കാരണങ്ങരം നശിക്കുന്നതുകൊണ്ടു് അവ ഉണ്ടാകുന്നില്ലെന്നു സാരം. 2

മന്ത്രം — നായമാത്മാപ്രവചനേന ലഭ്യോ,
ന മേധയാ, ന ബഹുനാ ശ്രുതേന;
യമേവൈഷവൃണുതേ, തേന ലഭ്യ
സ്തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം 3

| | |
|---|---|
| അയം ആത്മ | = ഈ ആത്മാവു് |
| പ്രവചനേന | = പ്രവചനംകൊണ്ടു് = വേദങ്ങളേയും ശാസ്ത്രങ്ങളേയും വളരെ പഠിച്ചതുകൊണ്ടു് |
| നലഭ്യഃ | = ലഭിക്കപ്പെടുവാൻ കഴിയുന്നതല്ല |
| മേധയാ | = മേധകൊണ്ടും = ഗ്രന്ഥങ്ങളുടെ അൎത്ഥത്തെ ധരിക്കുവാനുള്ള ശക്തികൊണ്ടും |
| ന(ലഭ്യഃ) | = ലഭിക്കപ്പെടാവുന്നതല്ല |
| ബഹുനാ | = ബഹുവായ = അധികമായ |
| ശ്രുതേന | = ശ്രുതംകൊണ്ടും = ശ്രവണംകൊണ്ടും |
| ന(ലഭ്യഃ) | = ലഭിക്കപ്പെടുന്നതല്ല. |
| ഏഷഃ | = ഇവൻ = ഈ വിദ്വാൻ |
| യം ഏവ | = യാതൊരു പരമാത്മാവിനെത്തന്നെയാണോ |
| വൃണുതേ | = വരിക്കുന്നതു് = പ്രാപിക്കുവാൻ ഇച്ഛിക്കുന്നതു്, |
| സഃ | = ആ പരമാത്മാവു്, |
| തേന | = ആവരണംകൊണ്ടു് |
| ലഭ്യഃ | = ലഭിക്കപ്പെടുവാൻ കഴിയുന്നതാകുന്നു |
| തസ്യ | = അവന്നു് |
| ഏഷഃ ആത്മാ | = ഈ ആത്മാവു്. |
| സ്വാം തനും | = സ്വയമായ തനുവിനെ = സ്വതത്ത്വരൂപത്തെ |
| വൃണുതേ | = വിവരിക്കുന്നു = വെളിപ്പെടുത്തുന്നു. |

ഭാഷ്യം:—ഇപ്രകാരം, സർവലാഭത്തെക്കാളും ഉൽകൃഷ്ട മായ ലാഭമാണ് ആത്മലാഭമെങ്കിൽ, അതിന്നായി പ്രവചനം മുതലായ ഉപായങ്ങൾ ധാരാളമായി പ്രയോഗിക്കേണ്ടതാണെന്നു വന്നുകൂടുന്നു. അതിനാൽ പറയുന്നു:—ഇതുവരെ വ്യാഖ്യാനിച്ച ആത്മാവിനെ ലഭിക്ക എന്ന പരമ പുരുഷാർത്ഥം വേദങ്ങളോ ശാസ്ത്രങ്ങളോ അധികം പഠിച്ചതുകൊണ്ടോ, ഗ്രന്ഥങ്ങളുടെ അർത്ഥത്തെ ധരിക്കുന്നതിനുള്ള ശക്തികൊണ്ടോ, ഉപനിഷദ്വിചാരമൊഴിച്ചുള്ള ശാസ്ത്രശ്രവണം വളരെ ചെയ്തുകൊണ്ടോ ലഭിക്കുന്നതല്ല. എന്നാൽ പിന്നെ എന്തുകൊണ്ടാണു ലഭിക്കുന്നതെന്നു ചോദിക്കയാണെങ്കിൽ പറയാം. ഈ വിദ്വാൻ ഏതു പരമാത്മാവിനെയാണോ പ്രാപിക്കുവാനിച്ഛിക്കുന്നത്, ആ പരമാത്മാവുതന്നെയാണു താൻ എന്നുള്ള അഭേദാനുസന്ധാനമാകുന്ന വരണം കൊണ്ടുതന്നെയാണ് ആത്മാവിനെ ലഭിക്കേണ്ടത്. അല്ലാതെ മറെറാരു സാധനംകൊണ്ടല്ല. എന്തെന്നാൽ, അതു സ്വതേതന്നെ കൈവശമുള്ളതാകുന്നു. അങ്ങനെ അനുസന്ധാനം ചെയ്യുന്ന വിദ്വാന്, ഈ ആത്മാവ്, അവിദ്യകൊണ്ടു മറഞ്ഞിരിക്കുന്ന തൻെറ സ്വരൂപത്തെ വെളിപ്പെടുത്തുന്നു. വെളിച്ചമുണ്ടാകുമ്പോൾ ഘടാദികൾ വെളിപ്പെടുന്നതുപോലെ, വിദ്യയുണ്ടാകുമ്പോൾ പരമാത്മസ്വരൂപം തനിയെ വെളിപ്പെടുമെന്നർത്ഥം. അതിനാൽ, മററുള്ളതിനെ എല്ലാം ഉപേക്ഷിച്ച് ആത്മലാഭത്തിനായി പ്രാർത്ഥിക്കതന്നെയാണ് അതിനുള്ള സാധനമെന്നു സാരം. 3

മന്ത്രം—നായമാത്മാ ബലഹീനേന ലഭ്യോ,
ന ച പ്രമാദാ,ത്തപസോ വാപ്യലിങ്ഗാത്,
ഏതൈരുപായൈര്യതതേ യസ്തു വിദ്വാം,
സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ. 4

| | |
|---|---|
| അയം ആത്മാ | = ഈ ആത്മാവ് |
| ബലഹീനേന | = ബലഹീനനാൽ = ആത്മനിഷ്ഠകൊണ്ടുണ്ടാകുന്ന വീര്യമില്ലാത്തവനാൽ |
| ന ലഭ്യഃ | = ലഭിക്കപ്പെടാവുന്നതല്ല. |
| പ്രമാദാത് | = പ്രമാദത്താലും |
| അലിങ്ഗാത് | = സംന്യാസംകൂടാതുള്ള |
| തപസഃ വാ | = തപസ്സിനാലും = ജ്ഞാനത്താലും |

| | |
|---|---|
| ന (ലഭ്യഃ) | = ലഭ്യമല്ല |
| യഃ വിദ്വാൻതു | = എന്നാൽ ഏതു വിദ്വാൻ |
| ഏതൈഃ ഉപായൈഃ | = ഈ ഉപായങ്ങളെക്കൊണ്ടു് = ബലം, അപ്രമാദം, സംന്യാസം, ജ്ഞാനം ഈ ഉപായങ്ങളെക്കൊണ്ടു് |
| യതതേ | = യത്നിക്കുന്നുവോ, |
| തസ്യ | = അവന്നു് |
| ഏഷഃ ആത്മാ | = ഈ ആത്മാവു് |
| ബ്രഹ്മധാമ | = ബ്രഹ്മധാമത്തെ = ബ്രഹ്മപദത്തെ |
| വിശതേ | = പ്രവേശിക്കുന്നു. |

ഭാഷ്യം--ആത്മപ്രാപ്തിക്കു്, സംന്യാസത്തോടുകൂടി, ബലം, അപ്രമാദം, തപസ്സു് ഇവ സഹായമായിരിക്കും. എന്തെന്നാൽ, ഈ ആത്മാവു്, ആത്മനിഷ്ഠകൊണ്ടുണ്ടാകുന്ന, വീര്യമില്ലാത്തവനു ലഭിക്കുന്നതല്ല. ലൗകികങ്ങളായ പുത്രപശ്വാദിവിഷയങ്ങളോടുള്ള സംബന്ധം നിമിത്തമുണ്ടാകുന്ന പ്രമാദത്താലോ, സംന്യാസം കൂടാതെയുള്ള ജ്ഞാനത്താലോ അതിനെ ലഭിക്കുവാൻ സാധിക്കയില്ല. എന്നാൽ, ബലം, പ്രമാദമില്ലായ്മ, സംന്യാസം, ജ്ഞാനം എന്നീ ഉപായങ്ങളെക്കൊണ്ടു്, താല്പര്യത്തോടുകൂടി ആത്മലാഭത്തിനായി യത്നിക്കുന്നതാരോ, ആ വിദ്വാനു്, ഈ ആത്മാവു്, ബ്രഹ്മസ്ഥാനത്തെ പ്രാപിക്കും. 4

മന്ത്രം — സംപ്രാപ്യൈനമൃഷയോ ജ്ഞാനതൃപ്താഃ
കൃതാത്മാനോ വീതരാഗാഃ പ്രശാന്താഃ
തേ സർവ്വഗം സർവ്വതഃ പ്രാപ്യ ധീരാ
യുക്താത്മാനഃ സർവ്വമേവാ ƒ വിശന്തി. 5

| | |
|---|---|
| ഏനം | = ഈ ആത്മാവിനെ |
| സംപ്രാപ്യ | = സംപ്രാപിച്ചിട്ടു് |
| ഋഷയഃ | = ഋഷികൾ |
| ജ്ഞാനതൃപ്താഃ | = ജ്ഞാനംകൊണ്ടു തൃപ്തന്മാരായും, |
| കൃതാത്മാനഃ | = കൃതാത്മാക്കളായും = പരമാത്മസ്വരൂപത്തിൽ ആയിത്തീൎന്ന ആത്മാവോടുകൂടിയവരായും, |

| | |
|---|---|
| വീതരാഗാഃ | = വീതരാഗന്മാരായും—രാഗം മുതലായ ദോഷങ്ങരം നീങ്ങിയവരായും |
| പ്രശാന്താഃ | = പ്രശാന്തന്മാരായും—ഇന്ദ്രിയങ്ങരം അടങ്ങിയവരായും |
| ഭവന്തി | = തീരുന്നു. |
| തേ ധീരാഃ | = ആ ധീരന്മാർ—ആ വിവേകികരം. |
| സർവ്വഗം | = സർവ്വഗമായിട്ടുള്ളതിനെ = എല്ലായിടത്തുമുള്ള ചൈതന്യത്തെ |
| സർവ്വതഃ | = എല്ലായിടത്തും |
| പ്രാപ്യ | = പ്രാപിച്ചിട്ട്=കണ്ടിട്ട് |
| യുക്താത്മാനഃ | = യുക്താത്മാക്കളായിട്ട് = എപ്പോഴും സമാഹിതമായ ചിത്തത്തോടുകൂടിയവരായിട്ട് |
| സർവ്വം ഏവ | = സർവ്വത്തിലും |
| ആവിശന്തി | = പ്രവേശിക്കുന്നു. |

ഭാഷ്യം--ആ ബ്രഹ്മത്തിൽ പ്രവേശിക്കുന്നതെങ്ങനെ എന്നു പറയുന്നു:--ഈ ആത്മാവിനെ അറിഞ്ഞു് ഋഷികരം ജ്ഞാനംകൊണ്ടു തൃപ്തരായിത്തീരുന്നു. അവർക്കു തൃപ്തിക്കു് ശരീരോപചയകാരണമായ പുറമേയുള്ള തൃപ്തിസാധനമൊന്നുമാവശ്യമില്ല. അവരുടെ ആത്മാവു പരമാത്മസ്വരൂപത്തിൽ ആയിത്തീരുന്നു; രാഗാദിദോഷങ്ങളെല്ലാം നീങ്ങുന്നു; ഇന്ദ്രിയങ്ങളെല്ലാം അടങ്ങുന്നു. ഇപ്രകാരമുള്ളവർ, ആകാശംപോലെ സർവ്വവ്യാപിയായ ആത്മചൈതന്യത്തെ, ഉപാധിയാൽ അതിരുതിരിക്കപ്പെട്ട ഏതാനുംഭാഗത്തു മാത്രമല്ല, എല്ലായിടത്തും കാണുന്നു; അദ്വയമായ ബ്രഹ്മത്തെത്തന്നെ ആത്മാവായി പ്രാപിക്കുന്നു. ഇപ്രകാരമുള്ള അത്യന്തവിവേകികളായ ആളുകരം എപ്പോഴും മനസ്സിനെ ഏകാഗ്രമാക്കിവച്ചുകൊണ്ടു്, ശരീരം പതിക്കുമ്പോരം സർവ്വത്തിലും പ്രവേശിക്കുന്നു. ഘടം പൊട്ടിപ്പോകുമ്പോരം, ഘടത്തിനുള്ളിൽ അടങ്ങിയിരുന്ന ആകാശം പുറമേയുള്ള മഹാകാശത്തോടുചേർന്നു് ഒന്നായിത്തീരുന്നതുപോലെ, അവിദ്യാജന്യമായ ഉപാധിയാൽ ഉള്ള പരിച്ഛേദത്തെ ഉപേക്ഷിക്കുന്നു. ഇങ്ങനെയാണു ബ്രഹ്മവിത്തുകരം ബ്രഹ്മധാമത്തെ പ്രവേശിക്കുന്നതു്. 5

മന്ത്രം — വേദാന്തവിജ്ഞാനസുനിശ്ചിതാൎത്ഥാഃ
സംന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സൎവ്വേ 6

വേദാന്തവിജ്ഞാനസുനിശ്ചിതാൎത്ഥാഃ = വേദാന്തവിജ്ഞാനം കൊണ്ടു നല്ലവണ്ണം അൎത്ഥനിശ്ചയം വരുത്തിയിട്ടുള്ളവരും

യതയഃ = യതികളും = യത്നശീലരും

സംന്യാസയോഗാത് = സംന്യാസരൂപമായ യോഗത്താൽ

ശുദ്ധസത്വാഃ = ശുദ്ധസത്വന്മാരും = നിൎമ്മലാന്തഃകരണന്മാരുമായ

തേ സൎവ്വേ = അവർ എല്ലാം

പരാമൃതാഃ = പരാമൃതന്മാരായിട്ടു = ജീവിച്ചിരിക്കുമ്പോഴുംതന്നെ മുക്തന്മാരായിട്ടു്

പരാന്തകാലേ = പരാന്തകാലത്തിൽ = ദേഹത്യാഗാവസരത്തിൽ

ബ്രഹ്മലോകേഷു = ബ്രഹ്മലോകങ്ങളിൽ = ബ്രഹ്മത്തിൽ

പരിമുച്യന്തി = പരിമുക്തന്മാരായിത്തീരുന്നു.

ഭാഷ്യം — വേദാന്ത വിജ്ഞാനസുനിശ്ചിതാൎത്ഥന്മാർ = വേദാന്തത്താൽ ഉണ്ടാകുന്ന വിജ്ഞാനംകൊണ്ടു നല്ലവണ്ണം അൎത്ഥനിശ്ചയം വരുത്തിയിട്ടുള്ളവർ. വേദാന്തവിജ്ഞാനത്തിന്റെ അൎത്ഥം, അതുകൊണ്ടു് അറിയപ്പെടേണ്ട പരമാത്മാവാകുന്നു. വേദാന്തത്തിൽ നിന്നുണ്ടാകുന്ന വിജ്ഞാനംകൊണ്ടു് ആത്മനിശ്ചയം വരുത്തിയിട്ടുള്ളവർ എന്നു സാരം. സംന്യാസയോഗം = സംന്യസമാകുന്ന യോഗം = സൎവ്വകൎമ്മപരിത്യാഗരൂപമായ യോഗം. പരാന്തകാലമെന്നു പറയുന്നതു സംസാരികൾക്കുള്ള മരണകാലമാകുന്നു. അതനുസരിച്ചു മോക്ഷേച്ഛുക്കൾക്കു സംസാരാവസാനത്തിൽ ദേഹത്തെ ഉപേക്ഷിക്കുന്നതിനുള്ളസമയത്തെയാണു് ഇവിടെ പരാന്തകാലമെന്നു പറഞ്ഞതു്. ബ്രഹ്മലോകങ്ങൾ = ബ്രഹ്മമാകുന്ന ലോകം. ബ്രഹ്മം ഒന്നുതന്നെയാണെങ്കിലും സാധകന്മാർ വളരെയുള്ളതിനാൽ പലതുപോലെ കാണപ്പെടുകയോ പ്രാപിക്കപ്പെടുകയോ ചെയ്യുന്നതു കൊണ്ടാണു 'ബ്രഹ്മാലോകേഷു' എന്നു ബഹുവചനം

പ്രയോഗിച്ചിരിക്കുന്നതു്; ബ്രഹ്മത്തിൽ എന്നേ അതിനർത്ഥമുള്ളു. പരമായ അമൃതം, അതായതു മരണമില്ലാത്ത സ്വഭാവത്തോടുകൂടിയ ബ്രഹ്മം ആർക്കു് ആത്മാവായിരിക്കുന്നുവോ, അവരാണു പരാമൃതന്മാർ; ജീവിച്ചിരിക്കുമ്പോഴും തന്നെ ബ്രഹ്മമായിത്തീർന്നവർ എന്നു സാരം. പരിമുക്തന്മാരാവുക=പരി (=ചുററും) മുക്തന്മാരാവുക.

വേദാന്തജ്ഞാനത്താൽ ആത്മനിശ്ചയം വന്നിട്ടുള്ളവരും സർവകർമ്മ പരിത്യാഗരൂപമായ സംന്യാസമാകുന്ന യോഗം കൊണ്ടു വിശുദ്ധാന്തഃകരണന്മാരും, പ്രയത്നശീലന്മാരുമായ അവർ എല്ലാം, ജീവിച്ചിരിക്കുമ്പോഴുംതന്നെ, ഉൽകൃഷ്ടവും മരണമില്ലാത്ത സ്വഭാവത്തോടുകൂടിയതുമായ ബ്രഹ്മം തന്നെയായിത്തീർന്നിട്ടു, സംസാരാവസാനത്തിൽ ദേഹപരിത്യാഗത്തിനുള്ള അവസരം വരുമ്പോഴും, വിളക്കണഞ്ഞുപോകുന്നതുപോലെയും, ഘടം നശിക്കുമ്പോഴും ഘടത്തിലുള്ള ആകാശം മഹാകാശത്തിൽ എന്നപോലെയും ബ്രഹ്മത്തിൽ തന്നെ ചേർന്നുപോകുന്നു. അവക്കു വേറൊരു ദിക്കിൽ പോകേണ്ട അവശ്യമില്ല.

''ശകുനീനാമിവാ ഽ ഽ കാശേ ജലേ വാരിചരസ്യ ച
പദം യഥാ ന ലക്ഷ്യേത തഥാജ്ഞാനവതാം ഗതിഃ''

(ആകാശത്തിൽ പക്ഷികളുടെയും വെള്ളത്തിൽ മത്സ്യങ്ങളുടെയും എന്നപോലെ ജ്ഞാനവാന്മാരുടെ ഗതി, ചുവടുകാണാത്തവിധത്തിലുള്ളതാകുന്നു) എന്നു സ്മൃതിയും ''അനധ്വഗാ അധ്വസു പാരയിഷ്ണവഃ'' (സംസാരമാർഗ്ഗത്തിൻെറ അപ്പുറംഎത്തുവാൻ ആഗ്രഹിക്കുന്നവർ വഴിനടക്കാത്തവരാകുന്നു)എന്നു ശ്രുതിയും ഉണ്ടു്. ദേശപരിച്ഛിന്നമായ (=ഒരു പ്രത്യേകസ്ഥലത്തേക്കുള്ള) ഗതി, പരിച്ഛിന്നങ്ങളായ സാധനങ്ങളെക്കൊണ്ടു സാധിക്കപ്പെടുന്നതാകയാൽ, സംസാരവിഷയമായിട്ടുള്ളതുതന്നെയാണു്. എന്നാൽ ബ്രഹ്മമാകട്ടെ, എവിടെയുംനിറഞ്ഞതായതുകൊണ്ടു് അതിനെ പ്രാപിക്കുന്നതിനു ഒരു പ്രത്യേകസ്ഥലത്തുപോകേണ്ട ആവശ്യമില്ല. ബ്രഹ്മം മൂർത്തദ്രവ്യംപോലെ ദേശപരിച്ഛിന്നമായിരുന്നു എങ്കിൽ ആദിയും അന്തവുമുള്ളതായും, മറെറാന്നിനെ ആശ്രയിച്ചിരിക്കുന്നതായും, സാവയവമായും,അനിത്യമായും, കൃത്രിമമായുംഇരിക്കുമായിരുന്നു.എന്നാൽ അതു് അപ്രകാര

മുള്ളതായിരിക്കുവാൻ പാടില്ല. അതിനാൽ അതിനെ പ്രാപി ക്കുന്നതും പ്രത്യേകം ഒരു സ്ഥലത്തായിരിക്കുവാൻ പാടില്ല, എന്നുമാത്രമല്ല, ബ്രഹ്മജ്ഞന്മാർ ഇച്ഛിക്കുന്ന മോക്ഷം, അവിദ്യ മുതലായ സംസാരബന്ധത്തെ നീക്കുക എന്നുള്ളതാണു്; അല്ലാ തെ ഒന്നിൽ നിന്നുണ്ടാകുന്നതല്ല.

മന്ത്രം — ഗതാഃ കലാഃ പഞ്ചദശ പ്രതിഷ്ഠാ,
ദേവാശ്ച സർവേ പ്രതിദേവതാസു;
കർമ്മാണി വിജ്ഞാന മയശ്ച ആത്മാ
പരേ ഽവ്യയേ സർവ്വ ഏകീഭവന്തി. 7

| | |
|---|---|
| പഞ്ചദശ | = പതിനഞ്ചു |
| കലാഃ | = കലകൾ = ദേഹഘടകങ്ങളായപ്രാണാദികൾ |
| പ്രതിഷ്ഠാഃ | = പ്രതിഷ്ഠകളെ = അതതിന്റെ കാരണത്തെ |
| ഗതാഃ | = ഗതങ്ങളായിത്തീരുന്നു. |
| സർവേദേവാഃച | = എല്ലാദേവന്മാരും = ദേഹത്തെ ആശ്രയിച്ചു്, ചക്ഷുരാദികരണങ്ങളിൽ അധിഷ്ഠിതരായിരിക്കുന്ന ദേവന്മാരുമെല്ലാം |
| പ്രതിദേവതാസു | = പ്രതിദേവതകളിൽ = ആദിത്യാദികളിൽ |
| ഗതാഃ | = ഗതരായിത്തീരുന്നു. |
| കർമ്മാണി | = കർമ്മങ്ങളും |
| വിജ്ഞാനമയഃ | = വിജ്ഞാനമയനായ = വിജ്ഞാനപ്രായനായ |
| ആത്മാ | = ആത്മാവും |
| സർവേ | = എല്ലാം |
| അവ്യയേ | = അവ്യയനായ |
| പരേ | = പരനിൽ |
| ഏകീഭവന്തി | = ഏകീഭവിക്കുന്നു = ഒന്നായിത്തീരുന്നു. |

ഭാഷ്യം — കലകൾ = ദേഹത്തിനു ഘടകങ്ങളായ പ്രാണൻ മുതലായവ, ഇവയേ പ്രശ്നോപനിഷത്തിൽ ഒടുവിലത്തെ പ്രശ്നത്തിൽ പറഞ്ഞിരിക്കുന്നു. 'പ്രതിഷ്ഠാഃ' എന്നതു ദ്വിതീ

യാബഹുവചനമാകുന്നു. കർമ്മങ്ങൾ—മുമുക്ഷു ചെയ്തിട്ടുള്ളവയും ഫലം ആരംഭിച്ചിട്ടില്ലാത്തവയുമായ കർമ്മങ്ങൾ ഫലം തുടങ്ങിയിട്ടുള്ള കർമ്മങ്ങളാകട്ടെ, ഉപഭോഗംകൊണ്ടു മാത്രമേ ക്ഷയിക്കയുള്ള വിജ്ഞാനമയനായ ആത്മാവ്, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ബുദ്ധിമുതലായ ഉപാധിയെ താനെന്നു വിചാരിച്ച്, ജലാദികളിൽ സൂര്യൻ മുതലായവയുടെ പ്രതിബിംബംപോലെ ഈ ദേഹഭേദങ്ങളിൽ പ്രവേശിച്ചിരിക്കുന്ന ആത്മാവ്, കർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നതു് ഈ ആത്മാവാകുന്നു. അതിനാൽ വിജ്ഞാനമയൻ എന്നുവച്ചാൽ വിജ്ഞാനപ്രായൻ എന്നർത്ഥം.

മോക്ഷകാലത്തിൽ, ദേഹഘടകങ്ങളായ പ്രാണൻ മുതലായ കലകൾ പതിനഞ്ചും അതതിന്റെ കാരണത്തിൽ ലയിക്കുന്നു. അതുപോലെ, ദേഹത്തെ ആശ്രയിച്ച ചക്ഷുരാദി കരണങ്ങളിൽ അധിഷ്ഠിതരായ ദേവന്മാരും എല്ലാം ആദിത്യൻ മുതലായ പ്രതിദേവതകളിൽ ലയിച്ചുപോകുന്നു. മുമുക്ഷു ചെയ്തിട്ടുള്ളവയിൽ പ്രാരബ്ധമൊഴികെയുള്ള കർമ്മങ്ങളും, തന്റെ ഉപാധി നീങ്ങുമ്പോൾ വിജ്ഞാനമയനായ ആത്മാവും (ജീവാത്മാവും) എല്ലാം, പരനും അവ്യയനും, അക്ഷയനും, ആകാശതുല്യനും, അജരനും, നിരന്തരനും, അമൃതനും, അഭയനും, അപൂർവ്വനും, അപരനല്ലാത്തവനും, ബാഹ്യനല്ലാത്തവനും, അദ്വയനും, ശിവനും, ശാന്തനുമായ പരമാത്മാവിൽ ഏകീഭവിക്കുന്നു. ജലം മുതലായ ആധാരങ്ങൾ നീങ്ങുമ്പോൾ സൂര്യാദികളുടെ പ്രതിബിംബങ്ങൾ സൂര്യാദികളിൽ എന്നപോലേയും, ഘടാദികൾ നീങ്ങുമ്പോൾ അവയിലുണ്ടായിരുന്ന ആകാശങ്ങൾ ആകാശത്തിൽ എന്നപോലേയും ഭേദമില്ലാത്തനിലയിലാകുന്നു എന്നു സാരം. 7

മന്ത്രം—യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ
ഽസ്തം ഗച്ഛന്തി നാമരൂപേ വിഹായ,
തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം. 8

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ |
| നദ്യഃ | = നദികൾ |
| സ്യന്ദമാനാഃ | = ഒഴുകി |

സമുദ്രം = സമുദ്രത്തെ
പ്രാപ്യ = പ്രാപിച്ചിട്ടു്
നാമരൂപേ = നാമത്തേയും രൂപത്തേയും
വിഹായ = വെടിഞ്ഞു
അസ്തം ഗച്ഛന്തി = അസ്തത്തെ ഗമിക്കുന്നതു് = മറഞ്ഞുപോകുന്നതു്,
തഥാ = അതുപോലെ
വിദ്വാൻ = വിവേകി
നാമരൂപാത് = നാമത്തിൽനിന്നും രൂപത്തിൽനിന്നും
വിമുക്തഃ = വിമുക്തനായിട്ടു്
പരാത്പരം = പരത്തിൽനിന്നു പരനും
ദിവ്യം = ദിവ്യനുമായ
പുരുഷം = പുരുഷനെ
ഉപൈതി = പ്രാപിക്കുന്നു.

ഭാഷ്യം—ഗംഗ, യമുന മുതലായ നദികൾ, ഒഴുകി സമുദ്രത്തിൽ എത്തി നാമവും രൂപവും വെടിഞ്ഞു്, സമുദ്രവുമായി യാതൊരു ഭേദവുമില്ലാത്തവിധത്തിൽ ആയിത്തീരുന്നതുപോലെ, വിദ്വാൻ, അവിദ്യനിമിത്തമുണ്ടാകുന്ന നാമവും രൂപവും വിട്ടു, മുൻപറഞ്ഞ അക്ഷരനെക്കാൾ പരനായ, പറഞ്ഞപ്രകാരമുള്ള ദിവ്യനായ പുരുഷനെ പ്രാപിക്കുന്നു. 8

മന്ത്രം--സ യോ ഹ വൈ തത് പരമം ബ്രഹ്മ
വേദ, ബ്രഹ്മൈവ ഭവതി, നാസ്യാബ്രഹ്മവിത് കുലേ ഭവതി,
തരതിശോകം, തരതിപാപ്മാനം,
ഗുഹാഗ്രന്ഥിഭ്യോ വിമുക്തോ ƒ മൃതോ ഭവതി. 9

യഃ ഹ വൈ = ഏതൊരുവനാണോ
തത്പരമംബ്രഹ്മ = ആ പരമമായ ബ്രഹ്മത്തെ
വേദ = അറിയുന്നതു്
സഃ = അവൻ
ബ്രഹ്മ ഏവ ഭവതി = ബ്രഹ്മമായിത്തന്നെതീരുന്നു.
അസ്യ കുലേ = ഇവന്റെ കുലത്തിൽ
അബ്രഹ്മവിത് = ബ്രഹ്മവിത്തല്ലാത്തവൻ
ന ഭവതി = ഉണ്ടാകയില്ല
ശോകം = ശോകത്തെ = മനസ്താപത്തെ

| | |
|---|---|
| തരതി | = തരണംചെയ്യുന്നു. |
| പാപ്മാനം | = പാപ്മാവിനെ = പാപത്തെ |
| തരതി | = തരണംചെയ്യുന്നു. |
| ഗുഹാഗ്രന്ഥിഭ്യഃ | = ഗുഹാഗ്രന്ഥികളിൽനിന്നു് = ഹൃദയത്തിന്റെ കെട്ടുകളിൽനിന്നു് |
| വിമുക്തഃ | = വിമുക്തനായിട്ടു് |
| അമൃതഃ | = അമൃതനായും = മരണമില്ലാത്തവനായും |
| ഭവതി | = തീരുന്നു. |

ഭാഷ്യം--ശ്രേയസ്സിനു് അനേകം വിഘ്നങ്ങൾ വരാമല്ലോ. അതിനാൽ ക്ലേശങ്ങളിൽ ഏതെങ്കിലുംകൊണ്ടോ ദൈവവശാൽ ഉണ്ടാകുന്ന മററു വിഘ്നത്താലോ ബ്രഹ്മവിത്തു് വേറേ വല്ല ഗതിയേയും പ്രാപിച്ചു എന്നു വന്നുകൂടേ? ബ്രഹ്മത്തെത്തന്നെ പ്രാപിക്കുമെന്നു നിശ്ചയിക്കുന്നതെങ്ങനെ? എന്നു ചോദിക്കയാണെങ്കിൽ പറയാം — ബ്രഹ്മവിത്തിനു് അങ്ങനെ വിഘ്നങ്ങൾ സംഭവിക്കയില്ല. വിദ്യകൊണ്ടുതന്നെ സവ് പ്രതിബന്ധവും നീങ്ങിപ്പോകുന്നു. മോക്ഷത്തിനു് അവിദ്യയല്ലാതെ വേറേ പ്രതിബന്ധമൊന്നുമില്ല. എന്തെന്നാൽ അതു നിത്യവും, താൻതന്നെയായിട്ടുള്ളതുമാകുന്നു. അതിനാൽ ലോകത്തിൽ പരമമായ ആ ബ്രഹ്മത്തെ 'ഞാൻതന്നെ' എന്നിങ്ങനെ സാക്ഷാൽ അറിയുന്ന ഒരുവനും വേറേ ഗതിയെ ഗമിക്കയില്ല. അവനു ബ്രഹ്മപ്രാപ്തിക്കു വിഘ്നം വരുത്തുവാൻ ദേവന്മാർ വിചാരിച്ചാലും സാധിക്കയില്ല. എന്തെന്നാൽ ഇവൻ അവരുടെയും ആത്മാവായിട്ടാണല്ലോ തീരുന്നതു്. അതിനാൽ ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മംതന്നെയായിത്തീരുന്നു. എന്നുമാത്രമല്ല, ഇങ്ങനെയുള്ള വിദ്വാന്റെ കുലത്തിൽ ബ്രഹ്മവിത്തല്ലാത്തവൻ ഉണ്ടാകയുമില്ല. പലമാതിരി ഇഷ്ടഭങ്ഗങ്ങൾ നിമിത്തമുണ്ടാകുന്ന മനസ്സിന്റെ സന്താപത്തെ, ജീവിച്ചിരിക്കുമ്പോൾതന്നെ, അവൻ കടക്കുന്നു. അവൻ ധർമ്മാധർമ്മങ്ങൾ എന്നു പറയുന്ന പാപത്തെ തരണംചെയ്യുന്നു. ''ഭിദ്യതേ ഹൃദയഗ്രന്ഥിഃ'' ഇത്യാദികൊണ്ടു മുമ്പു പറഞ്ഞിട്ടുള്ളതുപോലെ, ഹൃദയത്തിനുള്ള അവിദ്യാഗ്രന്ഥികളിൽനിന്നു വിമുക്തനായിട്ടു്, അമൃതനായും തീരുന്നു.

മന്ത്രം — തദേതദൃചാ ഭ്യക്തം--

ക്രിയാവന്തഃശ്രോത്രിയാ ബ്രഹ്മനിഷ്ഠാ
സ്വയം ജുഹ്വത ഏകർഷിം ശ്രദ്ധയന്തഃ
തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേത
ശിരോവ്രതം വിധിവദ്യൈസ്തു ചീർണ്ണം. 10

| | | |
|---|---|---|
| തത് ഏതത് | = | ഈ വിദ്യയെ സംപ്രദാനം ചെയ്യുന്നതിനുള്ള നിയമം |
| ഋചാ | = | ഋക്കിനാൽ = മന്ത്രത്താൽ |
| അഭ്യുക്തം | = | പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ടു് |
| ക്രിയാവന്തഃ | = | ക്രിയാവാന്മാരും = യഥോക്തമായ കർമ്മത്തെ അനുഷ്ഠിക്കുന്നവരും. |
| ബ്രഹ്മനിഷ്ഠാഃ | = | അപരബ്രഹ്മത്തിൽ നിഷ്ഠയുള്ളവരുമായ |
| ശ്രോത്രിയാഃ | = | ശ്രോത്രിയന്മാർ |
| ശ്രദ്ധയന്തഃ | = | ശ്രദ്ധ(ആസ്തിക്യബുദ്ധി) യോടുകൂടി |
| സ്വയം | = | തനിയേ |
| ഏകർഷിം | = | ഏകർഷിയേ = ഏകർഷി എന്നു പറയുന്ന അഗ്നിയേ |
| ജുഹ്വതേ | = | ഹോമിക്കുന്നു. |
| തേഷാം ഏവ | = | അവർക്കുമാത്രമേ |
| ഏതാം ബ്രഹ്മവിദ്യാം | = | ഈ ബ്രഹ്മവിദ്യയേ |
| വദേത | = | ഉപദേശിച്ചുകൊടുക്കാവൂ. |
| യൈഃ തു | = | പിന്നെ, ആരാൽ |
| വിധിവത് | = | വിധിപ്രകാരം |
| ശിരോവ്രതം | = | ശിരസ്സിൽ അഗ്നിയേ ധരിക്കുക എന്ന രൂപത്തിലുള്ള വ്രതം |
| ചീർണ്ണം | = | ചീർണ്ണമായിരിക്കുന്നുവോ = അനുഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ |
| തേഷാം ച | = | അവക്കും ഉപദേശിച്ചുകൊടുക്കാം. |

ഭാഷ്യം — ഇനി ഇപ്പോഠം, ബ്രഹ്മവിദ്യയേ ഉപദേശിച്ചുകൊടുക്കേണ്ടതിനുള്ള നിയമം കാണിച്ചുകൊണ്ടു് ഉപസംഹാരം ചെയ്യുന്നു — ഈ വിദ്യാസമ്പ്രദാനവിധി മന്ത്രത്താൽ വെളിപ്പെടുത്തപ്പെട്ടിട്ടുണ്ടു്. അതെങ്ങനെ എന്നാൽ, വിധിപ്രകാര

മുള്ള കർമ്മത്തെ അനുഷ്ഠിക്കുന്നവരായും, അപരബ്രഹ്മത്തിൽ നിഷ്ഠയോടുകൂടിയവരായും എന്നാൽ പരബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്നവരായും ഉള്ള ശ്രോത്രിയന്മാർ ആസ്തിക്യബുദ്ധിയോടുകൂടി, തനിയേ, ഏകർഷി എന്നു പറയുന്ന അഗ്നിയേ ഹോമിക്കുന്നു. ആത്മസംസ്കാരംകൊണ്ടു പാത്രഭൂതന്മാരായ അവക്കു മാത്രമേ ഈ ബ്രഹ്മവിദ്യയേ ഉപദേശിക്കുവാൻ പാടുള്ളു. പിന്നെ, ആഥർവ്വണന്മാരുടെ വേദവ്രതമെന്നു പ്രസിദ്ധവും, ശിരസ്സിൽ അഗ്നിയേ ധരിക്ക എന്ന രൂപത്തിലുള്ളതുമായ ശിരോവ്രതത്തെ വേണ്ടവിധത്തിൽ അനുഷ്ഠിച്ചിട്ടുള്ളതാരോ, അവർക്കും ഉപദേശിച്ചുകൊടുക്കാം 10

മന്ത്രം--തദേതത്സത്യമൃഷിരങ്ഗിരാഃ പുരോ
വാച;നൈതദചീർണ്ണവ്രതോ ƒ ധീതേ,
നമഃ പരമ ഋഷിഭ്യോ നമഃ പരമഋഷ്യഭ്യഃ 11

| | |
|---|---|
| തത് ഏതത് സത്യം | = അങ്ങനെയുള്ള ഈ സത്യത്തെ |
| അങ്ഗിരാഃ ഋഷിഃ | = അങ്ഗിരസ്സായ ഋഷി |
| പുരാ | = മുമ്പു് |
| ഉവാച | = പറഞ്ഞു = ശൗനകനുപറഞ്ഞുകൊടുത്തു |
| ഏതത് | = ഇതിനെ |
| അചീർണ്ണവ്രതഃ | = വ്രതങ്ങളെ അനുഷ്ഠിക്കാത്തവൻ |
| ന അധീതേ | = അധ്യയനംചെയ്യുവാൻ പാടില്ല |
| പരമഋഷിഭ്യഃ | = പരമഋഷികൾക്കു് |
| നമഃ | = നമസ്കാരം! |
| പരമർഷിഭ്യഃ | = പരമർഷികൾക്കു |
| നമസ്കാരം | = നമസ്കാരം. |

ഭാഷ്യം—അക്ഷരൻ എന്നും പുരുഷൻ എന്നും പറയുന്ന ഈ പരമാത്മവസ്തുവിനെ അങ്ഗിരസ്സെന്ന ഋഷി പണ്ടു്, വിധിപ്രകാരം തന്റെ അടുക്കൽ വന്നു ചോദിച്ച ശൌനകനു പറഞ്ഞുകൊടുത്തു. അതുപോലെ മററുള്ളവരും മോക്ഷമാഗ്രഹിച്ചു തന്റെ അടുക്കൽ വിധിപ്രകാരംവന്നു ചോദിക്കുന്നവനുപറഞ്ഞു കൊടുക്കണമെന്നുസാരം. ഈ ഗ്രന്ഥത്തെ, വ്രതങ്ങളനുഷ്ഠിക്കാത്തവൻ അധ്യയനംചെയ്‌വാൻ പാടില്ല; എന്തെന്നാൽ വ്രതങ്ങളെ അനുഷ്ഠിച്ചവനുമാത്രമേ വിദ്യ, സംസ്കൃതമായും സഫലമായും

തീരുകയുള്ളു: ഇപ്പോഠം പറഞ്ഞവസാനിപ്പിച്ച ആ ബ്രഹ്മ വിദ്യ ബ്രഹ്മാദികളായ എവരിൽ നിന്നാണോ പാരമ്പര്യ ക്രമത്തിനു കിട്ടിയിട്ടുള്ളതു്, ആ പരമർഷികഠംക്ക നമസ്കാരം! പരമമായ ബ്രഹ്മത്തെ സാക്ഷാൽ കാണുകയും അറിയുകയും ചെയ്തിട്ടുള്ള പരമർഷികഠംക്ക വീണ്ടും നമസ്കാരം! രണ്ടുതവ ണ പറഞ്ഞതു് അത്യാദരത്തെ കാണിപ്പാനും മുണ്ഡകത്തെ അവസാനിപ്പിക്കുന്നതിനുമായിട്ടാണു്. 11

മൂന്നാം മുണ്ഡകത്തിൽ രണ്ടാം ഖണ്ഡം കഴിഞ്ഞു.

ശാന്തി--ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഭദ്രം
പശ്യേമാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാംസ
സ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ
ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!

അഥർവ്വവേദത്തിലുള്ള മുണ്ഡകോപനിഷത്തു കഴിഞ്ഞു.

# അനുക്രമണിക

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | .... | 5-00 |
| കേനോപനിഷത്ത് | .... | 15-00 |
| കാഠകോപനിഷത്ത് | .... | 30-00 |
| പ്രശ്നോപനിഷത്ത് | .... | 25-00 |
| മുണ്ഡകോപനിഷത്ത് | .... | 20-00 |
| മാണ്ഡൂക്യോപനിഷത്ത് | .... | 35-00 |
| ഭഗവദ്ഗീതാ | .... | 5-00 |
| തത്ത്വബോധം | .... | 3-00 |
| ഞാനാര്? | .... | 5-00 |
| വിഗ്രഹാരാധന | .... | 6-00 |
| നിത്യകർമ്മചന്ദ്രിക | .... | 6-00 |
| ദേവീസ്തോത്രരത്നത്രയം | .... | 6-00 |
| ശ്യാമളാദണ്ഡകം | .... | 6-00 |
| പ്രസ്ഥാനഭേദം | .... | 2-00 |
| അഷ്ടാവക്രഗീതാ | .... | 6-00 |
| ദത്താത്രേയാവധൂതഗീതാ | .... | 4-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | .... | 2-00 |
| ശിവസഹസ്രനാമം | .... | 3-00 |
| വിഷ്ണുസഹസ്രനാമം | .... | 4-00 |
| How To be Happy (?) | .... | 12-00 |
| തൈത്തിരീയോപനിഷത്ത് (in print) | | |

സദാനന്ദ പ്രസ്സ് (Regd)